## Malankara Orthodox Syrian Church
## North East Diocese of America

# ST. THOMAS ORTHODOX CHURCH, WASHINGTON

www.st-thomas-orthodox-dc.org

സുവർണ്ണ ജൂബിലി നിറവിൽ
(1965–2014)

പ. ബസേലിയോസ് മാർത്തോമ്മാ
പൗലോസ് ദ്വിതീയൻ
കാതോലിക്കാ ബാവാ

അഭി. സഖറിയാസ് മാർ
നിക്കോളാവോസ് മെത്രാപ്പോലീത്താ
(ഭദ്രാസനാധിപൻ)

## 2014 സെപ്റ്റംബർ 28–ന്

## സുവർണ്ണ ജൂബിലിയും
## പ. കാതോലിക്കാ ബാവായ്ക്ക്
## സ്വീകരണവും

ഫാ. ഡോ. ജോൺസൺ സി. ജോൺ
(വികാരി)

**ഹ്രസ്വചരിത്രം:** 1965 സെപ്റ്റംബറിൽ ഫാ. കെ.സി. മാത്യൂസ് അച്ചൻ വി. കുർബ്ബാന അർപ്പിച്ച് വാഷിങ്ടൻ സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് പള്ളി ആരംഭിച്ചു. ഇപ്പോൾ 15 കോടിയോളം രൂപാ വിലമതിക്കുന്ന 12,000 ച. അടിയുള്ള മനോഹര ദേവാലയം. പ. ദിദിമോസ് പ്രഥമൻ ബാവ പുതിയ ദേവാലയത്തിന്റെ അടിസ്ഥാന ശില ആശിർവദിച്ചു. അഭി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനി കൂദാശ നിർവ്വഹിച്ചു. പള്ളിയിൽ 60ലധികം കുടുംബങ്ങൾ ഉണ്ട്. എല്ലാ ആദ്ധ്യാത്മിക സംഘടനകളും എല്ലാ ഞായറാഴ്ചയും ഭംഗിയായി സമ്മേളിക്കുന്നു.

**മുൻ വികാരിമാർ:** ഫാ. കെ.സി. തോമസ്, (ഡോ. തോമസ് മാർ മക്കാറിയോസ്), ഫാ. എം. സി. അലക്സാണ്ടർ, ഫാ. ഗീവർഗീസ് നൈനാൻ, ഫാ. എം. എസ്. ജോൺ (ഡോ. യൂഹാനോൻ റമ്പാൻ), ഫാ. ഡോ. പി. സി. തോമസ്, ഫാ. സന്തോഷ് കെ. ജോഷ്വാ, ഫാ. ആൻഡ്രൂ ദാനിയേൽ.

ഭദ്രാസന മെത്രാപ്പോലീത്താ അഭി. സഖറിയാസ് മാർ നിക്കോളവോസ് (രക്ഷാധികാരി), ഫാ. ഡോ. ജോൺസൺ സി. ജോൺ (വികാരി), ശ്രീ. കെ. യോഹന്നാൻ (ജന. കൺവീനർ), ശ്രീ. രാജൻ യോഹന്നാൻ (ട്രസ്റ്റി) ശ്രീ. ജോയ് സി. തോമസ് (സെക്രട്ടറി) എന്നിവരുടെ നേതൃത്വത്തിൽ വിപുലമായ സുവർണ്ണ ജൂബിലി കമ്മിറ്റി പ്രവർത്തിക്കുന്നു.

• ധ്യാനം • സ്വീകരണ ഘോഷയാത്ര • പൊതു സമ്മേളനം • സാധുജന സഹായ പദ്ധതി • ഗവേഷണ പ്രബന്ധ മത്സരം

(പേജ് 23 കാണുക...)



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 9, പുസ്തകം 71, സെപ്റ്റംബർ 2014



**5** മഹാപുരോഹിത സന്ദേശം

**6** ക്ഷുഭിത കൗമാരം
എഡിറ്റോറിയൽ
- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ

**8** ഉത്തമ നേതൃത്വം
പിറന്നാൾ
- മാർ ജോസഫ് പൗവ്വത്തിൽ

**10** സ്ത്രീ സ്വത്വം...
മുഖാമുഖം
- ഡോ. തോമസ് മാർ അത്തനാസിയോസ്

**12** ഹവ്വ എന്ന പ്രഥമ...
പ്രഭാഷണം
- ഫാ. ഡോ. റ്റി.ജെ. ജോഷ്വാ

**16** വിവാഹ ജീവിതം
കുടുംബം
- ഡോ.കെ.എൽ. മാത്യു വൈദ്യൻ കോറെപ്പിസ്ക്കോപ്പാ

**18** കുട്ടികളിലെ ആദ്ധ്യാത്മിക...
സമകാലികം
- ഫാ. ഡോ. ഒ. തോമസ്

**30** Disconnection Syndrome
കൗമാരം
- ഡോ. വർഗീസ് പുന്നൂസ്

**44** ശവസംസ്ക്കാരം
വേദശാസ്ത്രം
- ഫാ. ഡോ. കെ.എം. ജോർജ്ജ്

സമ്യഗ് ദർശനം,
പിൻവഴി, വാർത്താ വിശേഷം, ബൈബിൾ ക്വിസ്സ്
വാർത്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ...

www.malankarasabhaonline.in

## BRIEFLY

61-ാമത് ഐനാംസ് കോൺഫ്രൻസ് ഒക്ടോ. 22 മുതൽ 24 വരെ പൂന സെന്റ് ജോർജ് ബാലികാ ഗ്രാമിൽ നടത്തുന്നു.
www.inams.pbwork.com

അഖില മലങ്കര പ്രാർത്ഥനാ യോഗത്തിന്റെ ആഭിമുഖ്യത്തിലുള്ള മദ്ധ്യസ്ഥപ്രാർത്ഥനാദിനം സെപ്റ്റം. 28-ന് നടത്തണമെന്ന് പ. ബാവാ ആഹ്വാനം ചെയ്തു.

സ്ലീബാദാസ സമൂഹത്തിന്റെ നവതി ആഘോഷം സെപ്റ്റംബർ 14-ന് പരുമല സെമിനാരിയിൽ നടക്കും.

യുവജന പ്രസ്ഥാനം വാർഷിക കോൺഫ്രൻസ് പീരുമേട് എം.ബി.സി. എഞ്ചിനീയറിംഗ് കോളജിൽ സെപ്റ്റം. 11-13 വരെ നടത്തും.

മർത്തമറിയം വനിതാ സമാജം അന്തർദേശീയ വാർഷിക സമ്മേളനം 2014 ഒക്ടോബർ 3 മുതൽ 5 വരെ മദ്രാസിലെ 'ഗിണ്ടി കൊളപാക്കം' സെന്റ് തോമസ് നഗറിൽ നടത്തും.

എം.ജി.ഒ.സി.എസ്.എം. 106-ാം വാർഷിക സമ്മേളനം ഒക്ടോബർ 2 മുതൽ 5 വരെ ഭിലായ് സെന്റ് തോമസ് എഞ്ചിനീറിംഗ് കോളേജ് ക്യാംമ്പസിൽ.

www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം.
വിലാസം :
www.catholicatenews.in

President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Deepu Philip for Orthodox Viswasa Paripalana Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queries
malankarasabha1946@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-



# മലങ്കരസഭ

10 സെപ്റ്റംബർ 2014

എല്ലാ മാസവും മലങ്കരസഭയുടെ അക്ഷര പ്രകാശം



# ഗുരുമൊഴി



സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ

കുടുംബം കൂടുമ്പോൾ ഇമ്പം ആയി തീരണം. അതിന് എന്തു ചെയ്യണം. ഒന്നാമത് 'ഭാര്യയും ഭർത്താവും തമ്മിലുള്ള സ്നേഹം'. രണ്ടാമത് 'വിശ്വാസം'. ഇവ രണ്ടുമാണ് കുടുംബ ജീവിതത്തെ പ്രധാന ഐക്യത്തിലേക്ക് നയിക്കുന്നത്. ശരിയായ സ്നേഹം ഉണ്ടെങ്കിൽ വിട്ടുവീഴ്ചയോടെ പല കാര്യങ്ങളും ചെയ്യുവാൻ സാധിക്കും. സ്നേഹത്തിന്റെ അളവ് കുറയുമ്പോൾ വിട്ടുവീഴ്ചകൾ കുറയും. അതോടുകൂടെ ക്ഷമയും നഷ്ടപ്പെടും. അത് ചെറിയ ചെറിയ കലഹങ്ങൾക്കും പിന്നീട് അത് വലിയ അകൽച്ചയിലേക്കും നയിക്കും.

ഭാര്യാഭർത്താക്കന്മാർ തമ്മിൽ തമ്മിൽ മനസ്സിലാക്കുവാനുള്ള കൃപ കുറയുന്തോറും സ്നേഹം ഇല്ലാതെയാകും. അതുകൊണ്ടാണ് വിവാഹത്തിന്റെ 30-40 വർഷം കഴിയുമ്പോൾ അന്യോന്യം ഇപ്രകാരം. ഭാര്യഭർത്താവിനോട് പറയും: 'നിങ്ങൾ ഇതുവരെ എന്നെ മനസ്സിലാക്കിയിട്ടില്ല'. തിരിച്ച് ഭർത്താവും.

ചെറിയ കാര്യങ്ങളിലെ വീഴ്ച ആദ്യഘട്ടങ്ങളിൽ ക്ഷമിച്ചുപോകും എന്നാൽ കുറച്ചുകഴിയുമ്പോൾ ഓരോന്നും രൂക്ഷമായ വിമർശനത്തോടെ നോക്കുകയും തകർച്ച വർദ്ധിപ്പിക്കുകയും ചെയ്യുന്നു.

ഇന്ന് പ്രയാസങ്ങളും ബുദ്ധിമുട്ടികളും സഹിക്കുവാനുള്ള മനസ്സില്ലായ്മ ഏവർക്കും ശക്തമാണ്. 40-50 വർഷങ്ങൾക്ക് മുമ്പ് നമ്മുടെ നാട്ടിൽ പ്രയാസങ്ങളും ബുദ്ധിമുട്ടുകളും ധാരാളം ഉണ്ടായിരുന്നു. അതിനോട് തുലനം ചെയ്യുമ്പോൾ, ഇപ്പോൾ പ്രയാസങ്ങളും ബുദ്ധിമുട്ടുകളും വളരെ കുറവാണ്.

പണ്ട് ശാരീരികമായി ഒത്തിരി ക്ലേശമുള്ള ജോലികൾ ഉണ്ടായിരുന്നു. ഇന്ന് അതൊക്കെ കുറഞ്ഞിരിക്കുകയാണ്. വീട്ടിലെ ഭക്ഷണം പാചകം ചെയ്യുന്നതിന് വിറക് ഒരുക്കുക, ആഴമുള്ള കിണറ്റിൽ നിന്നും വെള്ളം കോരിക്കൊണ്ടുവരിക. ഇങ്ങനെയുള്ള കാര്യങ്ങളിൽ ഒക്കെ ഭാര്യയ്ക്ക് ഭർത്താവ് സഹായം ചെയ്തിരുന്നു. അതുപോലെ പ്രായമുള്ള കുഞ്ഞുങ്ങളും. ഇന്ന് ഇതിന്റെ ആവശ്യങ്ങൾ ഒന്നും പ്രായോഗികമായി നിലവിലില്ല. ഇങ്ങനെ ഉണ്ടായിരുന്നപ്പോൾ പരസ്പരം കരുതലിന്റെയും സ്നേഹത്തിന്റെയും അനുഭവം ശക്തമായിരുന്നു. ഇത്തരം സാഹചര്യങ്ങളിൽ ഒരാളെ തന്നെ എല്ലാത്തിനും വിടാതെ, പരസ്പരം സഹകരിക്കുന്ന സന്ദർഭം ധാരാളം ഉണ്ടായിരുന്നു. ചിലപ്പോഴൊക്കെ മുഷിച്ചിൽ ഉണ്ടായിരുന്നു. എങ്കിലും സ്നേഹത്തിലും കരുതലിലും ജീവിച്ചിരുന്നു.

കുടുംബജീവിതത്തിൽ ഇന്ന് പ്രതിസന്ധികൾ അനവധിയാണ്. ഒരു ഉദാഹരണം പറഞ്ഞാൽ ഒരുമകളെ വിവാഹം കഴിച്ചു വിടുമ്പോൾ അമ്മ 'നിനക്ക് അവിടെ എന്തെങ്കിലും പ്രയാസം ഉണ്ടായാൽ ഇങ്ങുപോരണം' എന്നു പറയും. പഴയ കാലത്ത് വളരെ പ്രയാസങ്ങൾ സഹിച്ചാണ് വിവാഹം കഴിപ്പിച്ച് അയക്കുന്നത്. അപ്പോൾ എന്തു ബുദ്ധിമുട്ട് ഉണ്ടായാലും സഹിച്ച് അവിടെ നിൽക്കണം.

ഒരുപാവപ്പെട്ട പിതാവ് തന്റെ മകളെ തോൽ ഊറയ്ക്ക് ഇടുന്ന ഭവനത്തിലേക്ക് കെട്ടിച്ചു വിടുന്നു. ഭർത്താവിന്റെ ഭവനത്തിൽ നിന്നും ആദ്യമായി വരുമ്പോൾ പിതാവ് ചോദിച്ചു. 'എങ്ങനെയുണ്ട് മകളേ'.

മകൾ: 'സഹിക്കാൻ വയ്യാത്ത നാറ്റമാണ്'. കുറച്ചുനാൾ കഴിഞ്ഞ് പോയി വരുമ്പോൾ 'ഇപ്പോൾ കുറവു'ണ്ടെന്നു മകൾ പറയുന്നു. കുറച്ചുനാൾ കഴിഞ്ഞപ്പോൾ ഇപ്പോൾ അവിടെ പ്രയാസമൊന്നു ഇല്ലെന്നും പറയുന്നു.

പ്രയാസങ്ങളും പ്രതിസന്ധികളും സഹിച്ച് ഈ മകൾ ഭർത്തൃ ഗൃഹത്തിലെ അന്തരീക്ഷത്തോട് താതാത്മ്യപ്പെടുന്നു. ഇത്തരം സാഹചര്യങ്ങളിൽ 'നീ ഇങ്ങ് പൊരുക' എന്നു പറഞ്ഞാൽ ദാമ്പത്യത്തിൽ പ്രശ്നങ്ങൾ ആരംഭിക്കും. ഭാര്യഭർത്തൃ ബന്ധം പരസ്പരം സ്നേഹിച്ചും സഹിച്ചും ക്ഷമിച്ചും പോകേണ്ടതാണ്. ദൈവാശ്രയത്തോടെ ദാമ്പത്യ ജീവിതം മുമ്പോട്ടു കൊണ്ടുപോയാൽ, ഏതു പ്രതിസന്ധിയേയും തരണം ചെയ്യുവാൻ കഴിയും. ■





# മഹാപുരോഹിത സന്ദേശം

കർത്താവിൽ പ്രിയരേ,

വൈദികസെമിനാരികൾക്ക് നിങ്ങൾ നൽകുന്ന പിന്തുണയ്ക്കും പ്രോത്സാഹനത്തിനും നമുക്ക് അതീവ സന്തോഷവും ചാരിതാർത്ഥ്യവുമുണ്ട്. നമുക്ക് കോട്ടയത്തുള്ള മാതൃസെമിനാരിയായ പഴയസെമിനാരിയിൽ അതിന്റെ ദ്വിശതാബ്ദി ഉത്ഘാടനം ഫെബ്രുവരി 2നു പ്രൗഢമായി നടക്കുകയുണ്ടായി. ഇപ്പോൾ അതിനോടനുബന്ധിച്ച് വിവിധ പ്രോജക്ടുകളും പ്രോഗ്രാമുകളും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. നൂറോളം വിദ്യാർത്ഥികളെ താമസിപ്പിക്കുവാനുള്ള പുതിയ ഹോസ്റ്റൽ നിർമ്മാണവും, 2015-ൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയുടെ കോൺവൊക്കേഷൻ പഴയസെമിനാരിയിൽ നടത്തുവാനുള്ള ഒരുക്കവും അതിൽ ചിലതുമാത്രമാണ്. നമ്മുടെ നാഗ്പൂർ സെന്റ് തോമസ് സെമിനാരി പുതിയ കെട്ടിടങ്ങൾ പൂർത്തിയാക്കി സമ്പൂർണ്ണസജ്ജമായിക്കഴിഞ്ഞു.

കാലത്തിനനുസൃതമായും, സഭയുടെ പുരാതന ആധ്യാത്മിക പാരമ്പര്യത്തിലടിയുറച്ചും, വൈദിക സെമിനാരികളിലൂടെ വൈദികപരിശീലനം നൽകുവാൻ ശ്രദ്ധിക്കുന്നുണ്ട് എന്നതിൽ നമുക്ക് അഭിമാനിക്കാം. അതുകൊണ്ടുതന്നെ, വൈദികസെമിനാരിയിലേക്ക് അപേക്ഷിക്കുന്നവരുടെ എണ്ണവും വർദ്ധിക്കുകയാണ്. ഉത്തമരായവരെ മാത്രം ഈ ശുശ്രൂഷയ്ക്ക് കണ്ടെത്തി പ്രോത്സാഹിപ്പിക്കുവാൻ നമുക്ക് ഏവർക്കും ചുമതലയുണ്ട്.

ഈ വർഷം ഒക്ടോബർ 5 ഞായറാഴ്ചയാണ് സെമിനാരിദിനം. അന്നേദിവസം എല്ലാ പള്ളികളിലും വി. കുർബ്ബാനമദ്ധ്യേ സെമിനാരികൾക്കു വേണ്ടി പ്രാർത്ഥിക്കുകയും, അന്നത്തെസെമിനാരി കവർ പിരിവിലും സ്തോത്രകാഴ്ചയിലും എല്ലാവരും സഹകരിക്കുകയും വേണം. ഒക്ടോബർ 5ന് വി. കുർബ്ബാനയില്ലാത്ത പള്ളികളിൽ, തൊട്ടടുത്ത് വി. കുർബ്ബാനയുള്ള പൊതു ആരാധനാദിവസം സെമിനാരികൾക്കുവേണ്ടി പ്രാർത്ഥിക്കുകയും സെമിനാരികൾക്ക് സാമ്പത്തിക പിന്തുണ നൽകുകയും വേണം. പള്ളിയിൽ നിന്നും വ്യക്തികളിൽ നിന്നുമുള്ള പ്രത്യേക സംഭാവനകളും അന്നത്തെ സ്തോത്രകാഴ്ചയും ഉൾപ്പെടെയുള്ള മുഴുവൻ തുകയും കോട്ടയം സെമിനാരിയിലേക്ക് ***പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. 98, കോട്ടയം-1, കേരള, 686001*** എന്ന അഡ്രസ്സിൽ ഒക്ടോബർ 31നു മുമ്പായി അയച്ചുകൊടുക്കണം. അവിടെ നിന്ന് ആനുപാതികമായി ഇരുസെമിനാരികൾക്കും തുക വീതിച്ചു നൽകുന്നതാണ്.

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

EDITORIAL

# ക്ഷുഭിത കൗമാരം




## E - TEENAGE & VIRTUAL PUBLIC SPHERE

### കൗമാരക്കാരുടെ മനസ്സും ഭാഷയും സഭകൾ തിരിച്ചറിയണം

'

ദൈവം നൽകിയ സ്വാതന്ത്ര്യം
ദുരുപയോഗപ്പെടുത്തി ദൈവത്തിൽ നിന്ന്
സ്വയം അകന്നു പോകുമ്പോൾ
സൃഷ്ടി, ഇല്ലായ്മയും തിന്മയുമായി തീരുന്നു.

-(ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്)

* * *

ഇന്ന് മാതാപിതാക്കൾ മക്കളെ
ദൈവികരായി വളർത്തുന്നില്ല.
എല്ലായിടത്തും ക്യാപിറ്റലിസത്തിന്റെ മനോഭാവമാണ്.
ഇത് സ്വാർത്ഥതയും സുഖലോലുപതയും
വളർത്തുന്നതിന്റേതാണ്.
ക്യാപിറ്റലിസം വന്ന് കുടുംബം നശിപ്പിച്ചു.
വ്യക്തി ബന്ധങ്ങളും തകർത്തു.

(ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്)

* * *

സാങ്കേതിക വിദ്യ സ്വാഭാവികമായും നിഷ്പക്ഷമാണ്.
ജനങ്ങളെ അടിച്ചമർത്തുക, സ്വതന്ത്രരാക്കുക,
ഒറ്റപ്പെടുത്തുക-ഇവയിൽ എന്തിനാണ് മാധ്യമങ്ങൾ
പ്രാധാന്യം നൽകുന്നതെന്ന് ജനം തിരിച്ചറിയണം.

(നോം ചോസ്കി)

'

മനുഷ്യമനസ്സിൽ മാധ്യമ ലഹരിയുടെ അതിസംക്രമണം ആരംഭിച്ചിട്ട് കാൽ നൂറ്റാണ്ടായി. ആഗോളവൽക്കരണത്തിനൊപ്പമെത്തിയ ഉപഗ്രഹചാനലുകൾ ബോധവിചാരങ്ങളെ സ്വാധീനിച്ചു. പൊതുസമ്മത നിർമ്മിതിയിൽ അച്ചടി മാധ്യമങ്ങൾ വഹിച്ച ജനപ്രീതിയുടെ മേൽക്കൈ അതിശീഘ്രം മാധ്യമ ചാനലുകൾ കീഴടക്കി. പാശ്ചാത്യരാജ്യത്ത് 1980കളിൽ ആരംഭിച്ച 24 X 7 വാർത്താ ചാനലുകൾ ഇന്ത്യയിൽ 90 കളിലെത്തി, 2000 ത്തോടെ ശക്തിപ്പെട്ടു. വിനോദ-വാർത്താ ചാനലുകളും പത്രമാധ്യമങ്ങളും വിവിധതര അജണ്ടകൾ കേന്ദ്രീകരിച്ച് വാർത്താവിശകലനങ്ങൾ അവതരിപ്പിച്ചപ്പോൾ ജനാധിപത്യ പൊതുമണ്ഡലങ്ങൾ ശിഥിലീകരിക്കപ്പെട്ടു.

ബഹുരാഷ്ട്ര വാണിജ്യകുത്തക മാധ്യമങ്ങൾ ബഹുജനങ്ങളിൽ ആധിപത്യം ഉറപ്പിച്ചപ്പോൾ വിവര വിജ്ഞാന വിനോദങ്ങളിൽ ദൃശ്യ വിസ്മയം സൃഷ്ടിച്ച് മനുഷ്യമനസ്സ് സംഘർഷഭരിതമാക്കി. ക്രൈം, പീഡനം, അഴിമതി, ദുരന്തം, ഭീകരത, മത സംഘർഷം എന്നിവയ്ക്ക് 'അമിത കവറേജ്' വന്നപ്പോൾ മാധ്യമം വിപണി സംസ്ക്കാരത്തിന്റെ പ്രചാരകരായി. മാധ്യമങ്ങൾ തമ്മിലുള്ള കടുത്ത മത്സരവും പോർവിളിയും ശക്തിപ്പെട്ടു. വാർത്താ വിതരണവും വ്യാഖ്യാനവും തമസ്ക്കരണവും വിവിധ മാധ്യമ പ്രത്യയശാസ്ത്രത്തിൽ കേന്ദ്രീകൃതമായി. സമൂഹ മനസാക്ഷിയുടെ കാവൽക്കാരാണ് പത്ര-ചാനൽ മാധ്യമങ്ങൾ എന്ന് 'സ്വയം പ്രഖ്യാപിക്കുമ്പോൾ' പുതുതലമുറ എല്ലാത്തരം പൊതുചർച്ചകളിൽ നിന്നും സാമൂഹിക ബന്ധങ്ങളിൽ നിന്നും ഉൾവലിഞ്ഞ് നവസാങ്കേതികതയുടെ ഇരകളായി.

നവീന വിവരസാങ്കേതികത വിജ്ഞാന വിനോദ വിവര വിഭവങ്ങൾക്ക് പ്രകാശ വേഗത സൃഷ്ടിച്ച് ലോകത്തെ ചെറുതാക്കി. സംവേദനം ദ്രുതഗതിയിലും. ഏതു ഉല്പന്നമായാലും ഏതുതരവിഭവങ്ങളായാലും ദൃശ്യങ്ങളായാലും എന്തും എവിടെയും എപ്പോൾ വേണമെങ്കിലും ലഭിക്കുന്നു. ഇന്റർനെറ്റ് അറിവിന്റെയും ദൃശ്യത്തിന്റെയും അതിധാരാളിത്തമാണ്




## EDITORIAL

ഒരുക്കുന്നത്. എല്ലാ വിവരങ്ങളും വിഭവങ്ങളും ഇപ്പോൾ ഒരു ചെറിയ മൊബൈൽ ഫോണിലൂടെ ലഭ്യമാകുന്നു. ഇന്റർനെറ്റ് സംവിധാനമുള്ള മൊബൈൽ ഒരു കമ്പ്യൂട്ടർ തന്നെയാണ്. വ്യക്തമായ ദൃശ്യങ്ങളും വിഭവങ്ങളുമാണ് അതിശീഘ്രം ഇതിൽ ലഭ്യമാകുന്നത്. കൊച്ചു കുട്ടികളും ഇത്തരം സ്മാർട്ട് ഫോണുകളിൽ സജീവമാണ്. ഇൻഫർമേഷൻ ടെക്നോളജിയുടെ അനന്തമായ വളർച്ചയും സ്വാധീനവും അതിരുകളില്ലാത്ത ലോകം യാഥാർത്ഥ്യമാക്കി. ഇത് 'ക്ഷുഭിത കൗമാരങ്ങൾ' സൃഷ്ടിച്ചതായി പഠനങ്ങൾ തെളിയിക്കുന്നു.

മാധ്യമങ്ങൾ റിപ്പോർട്ടുചെയ്യുന്ന 'ക്ഷുഭിത കൗമാര'ങ്ങളും ശിഥിലമാകുന്ന ദാമ്പത്യവും മനഃസാക്ഷിയെ മരവിപ്പിക്കുന്നവയാണ്. സാമൂഹിക മാധ്യമങ്ങളുടെ അമിത സ്വാധീനം കൗമാരക്കാരിൽ സാമൂഹിക ബന്ധങ്ങൾ വിച്ഛേദിക്കുവാൻ ഇടയാക്കുന്നു. പൊതു സമൂഹത്തിൽ നിന്നും ഒറ്റപ്പെട്ട കൗമാരക്കാർ സാങ്കേതികമായ പരസ്പരാശ്രയ സംസ്ക്കാരത്തിൽ (Net working culture) കണ്ണിയായി. കൗമാരപ്രായത്തിൽ തന്നെ ഒറ്റയാന്മാരും അണുപ്രേക്ഷകരുമായി. ഒന്നിച്ചുള്ള ആഘോഷങ്ങളിൽ നിന്നും കൂട്ടായ്മകളിൽ നിന്നും അന്യമായി. സംഘബോധവും സംഘാത്മകതയും നഷ്ടമാക്കി. അയഥാർത്ഥ പൊതു സമൂഹത്തിന്റെ ഭാഗമായപ്പോൾ (Virtual public sphere) ദൈവിക ബന്ധങ്ങളും മനുഷ്യബന്ധങ്ങളും തിരസ്ക്കരിച്ചു. സന്മാർഗ്ഗിക മൂല്യങ്ങളും സാമൂഹിക മാധ്യമങ്ങളുടെ അതിസംവേദനവും കൗമാര മനസ്സുകളെ കീഴടക്കിയപ്പോൾ മാനസിക സംഘർഷങ്ങൾ പിൻതുടർന്ന് വേട്ടയാടുന്നു. ആഗോളവൽക്കരണം സൃഷ്ടിച്ച പുത്തൻ സാമ്പത്തിക ക്രമവും കമ്പോള സംസ്ക്കാരവും മാധ്യമ പശ്ചാത്തലവും കൗമാര ജീവിത സാഹചര്യങ്ങളെ സമഗ്രമായി മാറ്റിമറിച്ചു.

ഒരാളെ ആവശ്യത്തിലധികം സ്വാധീനിക്കുന്നതെന്തും ലഹരി ഗണത്തിൽ ഉൾപ്പെടും. ഇന്റർനെറ്റിന്റെയും മൊബൈൽ ഫോണിന്റെയും അതിസ്വാധീനം കൗമാരക്കാരെ 'മാധ്യമ ലഹരി'ക്ക് അടിമയാക്കുന്നു. ഇവരിൽ ദ്വൈയ്തഭാവവും കാണാം. വീട്ടിനുള്ളിൽ 'സുന്ദരനും സുന്ദരിയും'. അനുസരണശീലം, ആദ്ധ്യാത്മിക ഭാവം, ശാന്ത സ്വഭാവം എല്ലാം പ്രകടമാക്കും. എന്നാൽ ഇവർ വീട് വിട്ടാൽ മറ്റൊരുമുഖം. ലഭ്യമാകുന്ന അവസരവും സ്വാതന്ത്ര്യവും ആസ്വദിക്കുവാനുള്ള അഭിവാഞ്ഛയാണ്. ആക്രമണം, മദ്യം, മയക്കുമരുന്ന്, ഇന്റർനെറ്റ് ലഹരി, ലൈംഗികത, അസന്മാർഗ്ഗികത എന്നിവയ്ക്ക് ആൺപെൺ ഭേദമെന്യേ ചിലർ വഴുതി വീഴുന്നു. അക്രമാസക്തി പടർത്തുന്ന വീഡിയോ ഗെയിമുകൾ, ക്രൈം റിപ്പോർട്ടുകൾ, അശ്ലീല ഗാനരംഗങ്ങൾ, വെബ്ചാറ്റിങ്ങ്, ഫെയ്സ് ബുക്ക് ബന്ധങ്ങൾ എന്നിവ കൗമാരക്കാരേ പൊതുസമൂഹത്തിൽ നിന്നും ഉൾവലിക്കുന്നു. നവസംവേദന സംസ്ക്കാരം കൗമാരത്തെ ശാരീരികവും വൈകാരികവുമായി ക്ഷുഭിതമാക്കുന്നു.

അമിത സ്വാതന്ത്ര്യവും നവീന സാങ്കേതികതയിലുള്ള പരിജ്ഞാനവും യഥേഷ്ടം പണം വിനിയോഗിക്കുവാനുള്ള അവസരവും ഇത്തരം സാഹചര്യങ്ങൾക്ക് കരുത്ത് പകരുന്നു. ഇവ ആത്യന്തികമായി കൗമാരക്കാരിൽ ഉപഭോഗ സംസ്ക്കാരം സൃഷ്ടിക്കുന്നു. അന്ധമായ ആഗ്രഹവും ശരീര സൗന്ദര്യവർദ്ധക വസ്തുക്കളിലുള്ള താല്പര്യവും സ്വാർത്ഥ മോഹങ്ങളും വളർത്തുന്നു. ആർഭാടവും സുഖലോലുപതയും ജീവിതത്തിന്റെ ഭാഗമാക്കുവാൻ ശ്രമിക്കുന്നു. ആക്രമണസ്വഭാവം, ലൈംഗിക വൈകൃതം, വീരാരാധന, അഴിമതി, അനീതി എന്നിവ കൗമാരത്തിൽ ഏറ്റുവാങ്ങുന്നു. കുടുംബത്തിൽ നിന്നും സമൂഹത്തിൽ നിന്നും ഒറ്റപ്പെട്ട് ഇന്റർനെറ്റിനും ഫെയ്സ് ബുക്കിനും ഇരയായി തീരുന്നു. കുടുംബബന്ധങ്ങളോ സാമൂഹിക ചലനങ്ങളോ അറിയാതെ പോകുന്നു. ഇവർ ടെക്നോളജിയുടെ മുമ്പിലെ ഒറ്റപ്പെട്ട സാന്നിധ്യമായിതീരുന്നു. ഇത് ദൂരവ്യാപകമായ പ്രത്യാഘാതം സൃഷ്ടിക്കും.

മനുഷ്യമഹത്വം, നീതി, സ്നേഹം, സാമൂഹിക പ്രതിബദ്ധത, ആത്മശിക്ഷണം തുടങ്ങിയവ മാധ്യമ ലഹരിക്ക് ഇരകളാകുന്നവർ മറന്നു പോകുന്നു. ഇവർ ഒരു മായിക ലോകത്തിന്റെ പ്രതിനിധികളായി തീരുന്നു. 'ഞാനും എന്റെ കമ്പ്യൂട്ടറും' 'ഞാനും എന്റെ ഫെയ്സ് ബുക്കും' തുടങ്ങിയ സ്വകാര്യതയിലേക്ക് ചേക്കേറുവാൻ ശ്രമിക്കുന്നതിനാൽ സാമൂഹിക ബന്ധങ്ങൾ വിച്ഛേദിക്കപ്പെടുന്നു.

കൗമാരക്കാരിൽ മാധ്യമങ്ങളുടെ സ്വാധീനം പൂർണ്ണമായും ഒഴിവാക്കുവാൻ കഴിയില്ല. ഗുണപരമായ അനന്തസാധ്യതകളാണ് 'ഗൂഗിൾ' തുടങ്ങിയ ഇന്റർനെറ്റ് സങ്കേതങ്ങൾ ഒരുക്കുന്നത്. എന്നാൽ ചതിക്കുഴികൾ അനേകമാണ്. 'എന്തു കാണണം' എന്തു കേൾക്കണം എന്ന് തിരിച്ചറിയുവാനുള്ള പ്രജ്ഞ വേണം. അതിനുള്ള 'മാധ്യമ ബോധനം' സ്ക്കൂൾ-കോളേജു തലത്തിൽ ഉണ്ടാകണം. മാധ്യമങ്ങളിലെ നന്മതിന്മകൾ തിരിച്ചറിയുവാൻ പ്രാപ്തമാക്കുന്ന വിമർശന പാരായണവും വീക്ഷണവും വളർത്തണം. സാമൂഹിക ബന്ധങ്ങളിൽ സ്നേഹം, വാത്സല്യം, കരുതൽ, സൗഹൃദം എന്നിവ പരിപോഷിപ്പിക്കുവാൻ മാതാപിതാക്കളും സഭകളും ശ്രദ്ധിക്കണം.

> “'വൈ ഫൈ' സ്ക്കൂൾ ക്യാമ്പസുകൾ സൃഷ്ടിക്കുന്ന പുതിയ പാഠ്യ പദ്ധതികളിൽ 'മാധ്യമങ്ങളുടെ വിമർശന പാഠങ്ങൾ' ഉൾപ്പെടുത്തിയാൽ ക്ഷുഭിതകൗമാരക്കാർക്ക് വിശുദ്ധിയുടെ വെളിച്ചം പകരുവാൻ കഴിയും”

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com



> തീവ്രവികാര പ്രകടനങ്ങൾക്കോ, പ്രതികരണങ്ങൾക്കോ മുതിരാതെ തന്റെ ഉറച്ച നിലപാടുകളും സ്ഥിരോത്സാഹവും സൗമ്യതയും കൊണ്ട് സമൂഹത്തെ രൂപാന്തരപ്പെടുത്തുന്ന നേതൃത്വമാണ്. അദ്ദേഹത്തിന്റേത് എന്നു നിസ്സംശയം പറയാം.

# ഉത്തമ നേതൃത്വം

■ ആർച്ച് ബിഷപ്പ് എമിരറ്റസ് മാർ ജോസഫ് പൗവ്വത്തിൽ
(ചങ്ങനാശ്ശേരി അതിരൂപത)

ഇന്ന് കേരളത്തിലെ ക്രൈസ്തവ സമൂഹം ഏറെ പ്രതീക്ഷയോടെ ഉറ്റുനോക്കുന്ന സഭാതലവനാണ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമേനി. തീവ്രവികാര പ്രകടനങ്ങൾക്കോ, പ്രതികരണങ്ങൾക്കോ മുതിരാതെ തന്റെ ഉറച്ച നിലപാടുകളും സ്ഥിരോത്സാഹവും സൗമ്യതയും കൊണ്ട് സമൂഹത്തെ രൂപാന്തരപ്പെടുത്തുന്ന നേതൃത്വമാണ് അദ്ദേഹത്തിന്റേത് എന്നു നിസ്സംശയം പറയാം. സ്ഥായിയായ വളർച്ചയും മാറ്റങ്ങളും കൊണ്ടുവരാൻ ഇതുപോലെയുള്ള രൂപാന്തരപ്പെടുത്തുന്ന നേതൃത്വത്തിനാണ് കഴിയുന്നത്.

അദ്ദേഹത്തിന്റെ നേതൃത്വം രൂപാന്തരപ്പെടുത്തുന്നതാണെങ്കിൽ അതിന് അടിസ്ഥാനമായി നിൽക്കുന്നത് അദ്ദേഹത്തിന്റെ 'സന്യാസജീവിതം തന്നെയാണ്. സന്യാസ ജീവിതത്തിന്റെ സുഗന്ധം പേറുന്ന ജീവിത'മെന്നൊക്കെ പറയാറുണ്ടല്ലോ. തീവ്രമായ പ്രാർത്ഥനയിലും തപശ്ചര്യകളിലും രൂപാന്തരപ്പെടുത്തിയ ജീവിതം ലാളിത്യത്തിലും കഠിനാദ്ധ്വാനത്തിലും അടിയുറച്ച മനോഭാവങ്ങൾ-ഈ സന്യാസ ജീവിതശൈലി ബാവാ തിരുമേനിയിൽ നിറഞ്ഞുനിൽക്കുന്നു. 'ലാളിത്യം' ബാവാ തിരുമേനിയുടെ ജീവിതത്തിൽ ആകമാനം നിറഞ്ഞു നിൽക്കുന്നുവെന്ന് നമ്മൾ കാണുന്നു. ഈ ലാളിത്യം അദ്ദേഹത്തിന്റെ വാക്കിലും പ്രവൃത്തിയിലും പ്രകടമാണ്. ഈ ലാളിത്യം അദ്ദേഹത്തിന്റെ ജീവിതത്തെ ഏറെ പ്രസക്തമാക്കുന്നു. അതുകൊണ്ടു തന്നെ ഇടപെടുന്ന എല്ലാ മേഖലകളിലും സന്യാസത്തിന്റെ പ്രഭയും പ്രസന്നതയും പടർത്താൻ അദ്ദേഹത്തിനു കഴിയുന്നു.

എല്ലാവരുടെയും വീക്ഷണങ്ങളെയും ആശയങ്ങളെയും സമാഹരിക്കാൻ അദ്ദേഹത്തിനു പ്രത്യേക പാടവമുണ്ട്. അങ്ങനെ ഉചിതമായ തീരുമാനങ്ങൾക്കു രൂപം നൽകാൻ ബാവാ തിരുമേനിക്കു കഴിയുന്നുണ്ട്. എല്ലാവരെയും ശ്രവിക്കുന്ന ഒരു നേതൃത്വമാണ് അദ്ദേഹത്തിന്റേത്. അതുകൊണ്ടുതന്നെ സമൂഹത്തിൽ ഒരു സാന്ത്വന സ്പർശമേകാൻ അദ്ദേഹത്തിനു കഴിയും.

സഭയോടുള്ള ബാവാതിരുമേനിയുടെ സ്നേഹവുമാണ് സഭയുടെ ആൾരൂപമായി പ്രശോഭിക്കാൻ അദ്ദേഹത്തിനു ചൈതന്യമാകുന്നത്. സഭയുടെ വിശ്വാസവും അതിന്റെ ആഘോഷമായ ആരാധനാക്രമവും, അതു പ്രാവർത്തികമാക്കുന്ന ജീവിതശൈലിയും അതിന്റെ പൂർണ്ണതയിൽ ഉൾക്കൊള്ളാൻ തിരു



പ. കാതോലിക്കാ ബാവായുടെ 68-ാം ജന്മദിനം കുന്നംകുളം അരമനയിൽ ആഘോഷിച്ചപ്പോൾ...


പ. കാതോലിക്കാ ബാവാ 68-ാം ജന്മദിനത്തിൽ...

മേനി ശ്രദ്ധിക്കുന്നു. ഈ ഒരു സാക്ഷ്യം തീർച്ചയായും സഭാതനയർക്കെല്ലാം പ്രചോദനമാണ്.

സഭൈക്യരംഗത്തും നിർണ്ണായകമായ നിലപാടുകളും സ്വാധീനവും പരിശുദ്ധ ബാവാ തിരുമേനിക്കുണ്ട്. ക്രിസ്തീയ സ്നേഹത്തിൽ ഉറച്ചു നിന്നുകൊണ്ട് ഒരുമിച്ചു പ്രവർത്തിക്കാൻ വേദികൾ തേടുന്ന മനോഭാവത്തിൽ നിലനിന്നുകൊണ്ടുതന്നെ മറ്റു സഭകളുമായി സഹകരിക്കാനും പരസ്പരം പ്രോത്സാഹിപ്പിക്കാനും കഴിയുമെന്ന് അദ്ദേഹത്തിന്റെ ജീവിതമാതൃകകൾ തെളിയിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ ബാവാ തിരുമേനിക്ക് എല്ലാ സഭകളുടേയും പ്രാർത്ഥനകളും ആശംസകളും ലഭിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ജീവിതവഴികളിൽ സർവ്വശക്തനായ ദൈവം കരുതും തുണയുമായി കൂട്ടിരിക്കട്ടെ എന്ന് ഞാൻ പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

## പ. കാതോലിക്കാ ബാവായുടെ 68-ാമതു ജന്മദിനാഘോഷം

**കുന്നംകുളം:** പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 68-ാമതു ജന്മദിനം കുന്നംകുളത്ത് നടത്തി. രാവിലെ മഞ്ഞപ്ര മാർ ബസേലിയോസ് ബാലിക ഭവനത്തിൽ വി. കുർബ്ബാന അർപ്പിച്ചു.

കുന്നംകുളം അരമനയിൽ നടന്ന ജന്മദിന സമ്മേളനത്തിൽ ഫാ. പി.സി. സൈമൺ, ഫാ. ഡോ. സണ്ണി ചാക്കോ, ഫാ. ഗീവർഗീസ് തോലത്ത്, ഫാ. പത്രോസ് പുലിക്കോട്ടിൽ, ഫാ. മാത്യു തോമസ് എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിൽ ഫാ. സഖറിയാ നൈനാൻ ധ്യാനത്തിന് നേതൃത്വം നൽകി.



മലങ്കരസഭാ മാസികയുടെ ഓൺലൈൻ എഡീഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കാണുന്നു.



# സ്ത്രീസ്വത്വം: സഭയിൽ പുനരന്വേഷണം വേണം

ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ

സമൂഹത്തിൽ സ്ത്രീത്വം അപമാനിക്കപ്പെടുന്ന സാഹചര്യം വളരെയാണ്. അംഗീകരിക്കപ്പെടുന്നതിൽ ഉപരി പീഡിപ്പിക്കപ്പെടുന്ന രീതിയാണ് വളരുന്നത്. സഭകളിലും സ്ത്രീകൾക്ക് വേണ്ട അംഗീകാരം ലഭിക്കുന്നില്ല. ചില അവസരങ്ങൾ അവർക്ക് ലഭിക്കുന്നു എങ്കിലും അത് പങ്കാളിത്ത സ്വഭാവത്തിലേക്ക് എത്തുന്നുമില്ല. 'പിന്നാലെ നടന്ന് പീഡിപ്പിക്കുന്നില്ല എന്നുമാത്രം. ഇത്തരം സാഹചര്യങ്ങളിൽ. സ്ത്രീത്വത്തെക്കുറിച്ച് പുനരന്വേഷണം സഭയിലും സമൂഹത്തിലും ഉണ്ടാകണം. എന്ന് കണ്ടനാട് ഈസ്റ്റ് ഭദ്രാസനാധിപൻ ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

സ്ത്രീകളെക്കുറിച്ച് പൗലോസ് ശ്ലീഹാ എഴുതിയ കാഴ്ചപ്പാടുകൾ പ്രധാന മാനദണ്ഡമായി കണക്കാക്കിയാൽ

## മു|ഖാ|മു|ഖം

സ്ത്രീ സ്വത്വം വേണ്ടത്ര ഉൾക്കൊള്ളുവാൻ കഴിയുകയില്ല-അദ്ദേഹം പറഞ്ഞു.

നിയമ-തൊഴിൽ-സാമൂഹിക-രാഷ്ട്രീയ തലങ്ങളിൽ തുല്യതയും വ്യക്തി-കുടുംബ-സഭാ-സാമൂഹിക തലങ്ങളിൽ ആരോഗ്യകരമായ പങ്കാളിത്തവും അവസര നീതിയും ഉറപ്പു വരുത്തേണ്ടതതിന് ആശയ തലത്തിൽ ശക്തമായ കാഴ്ചപ്പാടുകൾ സൃഷ്ടിക്കുന്നതിന് സഭയുടെ വേദശാസ്ത്രത്തിന് നിർണ്ണായകമായ പങ്കു വഹിക്കുവാനുണ്ട്. സ്ത്രീസ്വാതന്ത്ര്യ വിരുദ്ധമായ വേദശാസ്ത്രം നിലനിൽക്കുന്നിടത്തോളം കാലം സ്ത്രീകൾ അനുഭവിക്കുന്ന അവഗണന നിലനിൽക്കുക തന്നെ ചെയ്യും. വേദപുസ്തക പഠനരംഗത്ത് ഉണ്ടായ നവീന രീതി ശാസ്ത്ര-സാങ്കേതിക സാമഗ്രികളുടെ പിൻബലത്തോടെ തിരുവെഴുത്തുകളുടെ പുനർവായനയ്ക്ക് ശ്രമിച്ചാൽ സ്ത്രീത്വത്തിന്റെ അന്തസും പ്രത്യേകതയും സമൂഹത്തിന് ബോധ്യപ്പെടുത്താൻ സഭയ്ക്ക് സാധിക്കും.

സ്ത്രീത്വത്തെക്കുറിച്ചുള്ള കാഴ്ചപ്പാടുകൾ അദ്ദേഹം പങ്കിടുന്നു:

**സൃഷ്ടിയുമായി ബന്ധപ്പെട്ട് സ്ത്രീ പുരുഷ ബന്ധം എങ്ങനെ ആയിരുന്നു?**

'പുരുഷന് മാത്രം ദൈവരൂപം' എന്ന ചിന്ത സൃഷ്ടി കർമ്മത്തിൽ ഇല്ല. സൃഷ്ടികർമ്മത്തിൽ ആണും പെണ്ണും ദൈവത്തിന്റെ പ്രതിച്ഛായയാണ്, സ്വരൂപമാണ്. (ഉല്പത്തി 1:28) ഇത് മനുഷ്യ സൃഷ്ടിയെ സംബന്ധിച്ച അടിസ്ഥാന വേദശാസ്ത്ര പ്രഖ്യാപനമാണ്. അതായത് മനുഷ്യൻ എന്നാൽ സ്ത്രീയും പുരുഷനുമാണ്. രണ്ടു പേരുടെയും സവിശേഷത ദൈവാളത്വത്തിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു. ആധിപത്യ സ്വഭാവം സ്ത്രീ പുരുഷബന്ധത്തിൽ ഇല്ല. പിതാവും പുത്രനും പരിശുദ്ധാത്മാവും ചേർന്ന കൂട്ടായ്മാസാദൃശ്യത്തിലാണ് മനുഷ്യനെ സൃഷ്ടിച്ചത്. അതിനാൽ ആധിപത്യം സൃഷ്ടികർമ്മത്തിലില്ല. എന്നാൽ മനുഷ്യന്റെ വീഴ്ചയുടെ പശ്ചാത്തലത്തിലാണ് ആധിപത്യ സ്വഭാവം കടന്നുവന്നത്.

**പുരുഷൻ തന്റെ പിതാവിനെയും മാതാവിനെയും വിട്ട് ഭാര്യയോട് പറ്റിച്ചേരും അവരിരുവരും ഏകശരീരമായി തീരുകയും ചെയ്യും. ഈ വേദവാക്യത്തിലെ ആശയം എന്താണ്?**

മനുഷ്യാളത്വത്തിന്റെ സ്വതന്ത്ര രൂപം സ്ത്രീയാണ്. സ്ത്രീയിലേക്ക് പുരുഷൻ വന്നു ചേർന്നു/പറ്റിച്ചേരുന്നു എന്നത് ഒരു പ്രതീകമാണ്. സ്വതന്ത്രവും സ്വയംസ്ഥിതവുമായ സ്ത്രീയോടുകൂടെ തനിക്കുള്ളതുനിഷേധിച്ച് ചേരുന്ന ഒരാശ്രിത വ്യക്തിത്വമായിട്ട് പുരുഷനെ അവതരിപ്പിക്കുന്ന പ്രതീകം. അതുകൊണ്ട് സ്വതന്ത്ര മനുഷ്യത്വത്തിന്റെ മാനദണ്ഡം സ്ത്രീയാണ് എന്നു സൂചന. 'അവർ ഒന്നാകുന്നു' എന്നത്. കൂട്ടായ്മയും സ്വാതന്ത്ര്യവുമാണ്. അത് ത്രിത്വാന്തര കൂട്ടായ്മയിലെ തുല്യതയും ഐക്യവുമാണ്. സവിശേഷതകൾ നിലനിൽക്കുമ്പോഴും കൂട്ടായ്മ നിലനിൽക്കുന്നു. വിവാഹജീവിതത്തിൽ 'അവർ

ഒന്നാകുന്നു' എന്നു പറയുമ്പോൾ വ്യക്തി സ്വാതന്ത്ര്യങ്ങൾ നിലനിന്നുകൊണ്ടുള്ള ഒരു കൂട്ടായ്മ ആകണം.

**സ്ത്രീകളുടെ വേദശാസ്ത്ര പഠനത്തെക്കുറിച്ച്?**

സ്ത്രീകൾ വേദശാസ്ത്രം പഠിക്കണം. എന്നാൽ വേദശാസ്ത്രം പഠിച്ച സ്ത്രീകളെ ഉൾക്കൊള്ളുവാൻ ഉള്ള ക്രമീകരണം ഇതുവരെ ഉണ്ടായിട്ടില്ല. സ്ത്രീകൾക്ക് നേതൃത്വം നൽകുന്നതിന് സ്ത്രീകൾ ഉണ്ടാകണം. അവർ വേദശാസ്ത്രം പഠിച്ച് മുന്നോട്ട് വരണം. സ്ത്രീത്വം തിരിച്ചറിയുവാൻ സ്ത്രീക ൾക്ക് വേദശാസ്ത്രപഠനം നൽകുന്നത് നല്ലതാണ്. ശാസ്ത്രീയമായി പഠിക്കുന്ന സ്ത്രീ നേതൃത്വം ഉണ്ടാകണം അത് സഭയ്ക്ക് പൊതു നന്മയ്ക്ക് കാരണമാകും.

**സ്ത്രീശാക്തീകരണം എന്നു മുറവിളികൂട്ടുന്ന ഇന്ന് സ്ത്രീ ശക്തിയെക്കുറിച്ച് എന്താണ് അഭിപ്രായം.**

ശാക്തീകരണമല്ല ശക്തീകരണമാണ് ആവശ്യം. സ്ത്രീ സ്വന്തം സ്വത്വം കണ്ടെത്തുന്നത് പുരുഷന്റെ ഔദാര്യം കൊണ്ടാവരുത്. സ്വന്തം വ്യക്തിത്വവും നിയോഗവും സ്വയം തിരിച്ചറിഞ്ഞ് അത് സ്ഥാപിച്ചെടുക്കുകയാണ് വേണ്ടത്. പ്രതിസന്ധിയിൽ പിടിച്ചു നിൽക്കാനുള്ള കരുത്ത് സ്ത്രീകൾക്കാണ്. വിവാഹശേഷം പുരുഷന്റെ വീട്ടിലാണ് സ്ത്രീ താമസിക്കുന്നത്. ആ പുതിയ സാഹചര്യങ്ങളിലും അവർ പിടിച്ചു നിൽക്കു. എന്നാൽ മറിച്ചായാൽ പലപ്പോഴും പരാജയമാണ് ഉണ്ടാകുന്നത്. പുരുഷന്റെ യാത്രയിൽ എല്ലാം സ്ത്രീ ആവശ്യമാണ്. ഭാര്യ മരിച്ചാൽ അധികം താമസിക്കാതെ ഭർത്താവും മരിക്കും അല്ലെങ്കിൽ വേറെ കല്യാണം കഴിക്കും ഇത് നമുക്ക് ചുറ്റും കണ്ടുവരുന്നതാണ്. സ്ത്രീയെ ആശ്രയിച്ചുള്ള ജീവിതത്തിൽ തകർച്ച കുറവാണ്. അതായത് സ്ത്രീ ശക്തി സ്രോതസാണ്.

**സമൂഹത്തിൽ ഇന്ന് വിവാഹമോചനം കൂടി വരുന്നതിനെ കുറിച്ച് ഉള്ള അഭിപ്രായം.**

വിവാഹ ബന്ധം ആരോഗ്യമുള്ളതാകണമെങ്കിൽ പങ്കാളിത്തവും തുല്യതയും ഉണ്ടാകണം. വിവാഹമോചനം നടക്കാതിരിക്കണമെങ്കിൽ രണ്ടു പേർക്കുമുള്ള വ്യക്തിത്വവും സ്വാതന്ത്ര്യവും നിലനിർത്തണം. വ്യക്തിപരമായ ഉത്തരവാദിത്വം ദൈവസന്നിധിയിലും സമൂഹത്തിലും രണ്ട് പേർക്കും ഉണ്ടാകണം.

**സ്ത്രീയുടെ ശാരീരിക പ്രത്യേകതയെ അശുദ്ധി എന്നു പറഞ്ഞ് പലപ്പോഴും ആരാധനാ ജീവിതത്തിൽ നിന്ന് സ്ത്രീകൾ തന്നെ മാറി നിൽക്കുന്നു. ഇതിനോടുള്ള പ്രതികരണം.**

സ്ത്രീകൾക്ക് പ്രത്യേകസമയങ്ങളിലുണ്ടാകുന്ന ശാരീരികാവസ്ഥ ജൈവശാസ്ത്രപരമായ പ്രത്യേകതമാത്രമാണ് അല്ലാതെ അശുദ്ധിയില്ല. ആ പ്രത്യേകത ജീവന്റെ അടയാളമാണ്. അശുദ്ധി എന്നത് മുൻകാല സ്വാധീനത്തിന്റെ തുടർച്ചയാണ്. പുതിയ കാലഘട്ടത്തിന്റെ പശ്ചാത്തലത്തിൽ അതിനെ പുനർവായിക്കണം, പഠനവിധേയമാക്കണം.

**രക്ഷാചരിത്രത്തിൽ സ്ത്രീകളുടെ സ്ഥാനം എന്താണ്?**

രക്ഷാചരിത്രത്തിൽ നിർണ്ണായകമായ ഘടകം സ്ത്രീകളിലാണ് നിലനിൽക്കുന്നത്. നിർണ്ണായകമായ നിമിഷങ്ങളിൽ സ്വന്തമായി തീരുമാനം എടുത്ത സ്ത്രീകളാണ് ചരിത്രത്തിന്റെ ഗതി ഈ നിലയിൽ എത്തിച്ചത്. സാറായും റിബേക്കായും മറിയാമും അതിനുദാഹരണങ്ങളാണ്. ദൈവം തന്റെ പ്രവർത്തനം നിറവേറ്റുന്നതിന് ആരെ ആവശ്യമാണോ അവരെ സ്ത്രീ പുരുഷ വ്യത്യാസമില്ലാതെ തിരഞ്ഞെടുക്കുന്നു. മനുഷ്യരക്ഷാ ചരിത്രത്തിൽ ദൈവം സ്ത്രീകളോടാണ് മുഖാമുഖം സംസാരിക്കുന്നത് അവരുടെ തീരുമാനങ്ങളാണ് രക്ഷാചരിത്രത്തിന്റെ ഗതിയെ നിർണ്ണയിച്ചത്.

**സ്ത്രീയെ സംബന്ധിച്ച ക്രിസ്തീയ വീക്ഷണം സൃഷ്ടിവിവരണത്തിൽ മാത്രമല്ല യുഗാന്ത്യ ചിന്തയിലും അന്വേഷിക്കേണ്ടതാണ് യുഗാന്ത്യവീക്ഷണത്തിൽ സ്ത്രീയുടെ അവസ്ഥ എന്തായിരിക്കും?**

യുഗാന്ത്യത്തിലെ അവസ്ഥ നമുക്ക് പൂർണ്ണമായി വ്യക്തമാക്കുവാൻ സാധിച്ചിട്ടില്ല. എന്നാൽ വേദപുസ്തകവെളിച്ചത്തിൽ അതിനെ കുറച്ചൊക്കെ മനസിലാക്കുവാൻ സാധിക്കും. അവിടെ ലിംഗവ്യത്യാസമില്ല. മാലാഖമാരെപ്പോലെയാണ്. സൃഷ്ടിയുടെ വിവരണത്തിൽ നാം കണ്ടെത്തിയ സ്ത്രീത്വത്തിന്റെ പൂർണ്ണത, സവിശേഷത, പുരുഷത്വമായുള്ള തുല്യത സഖിത്വം ഇവയ്ക്ക് യുഗാന്ത്യ പൂർണ്ണതയിൽ അംഗീകാരം ലഭിക്കുന്നു. അവിടെ ആധിപത്യവും വേർതിരിവും ഇല്ല.

**യേശുവിന്റെ വീക്ഷണത്തിൽ സൃഷ്ടിയിൽ സ്ത്രീപുരുഷ സമത്വം നാം കണ്ടു. എന്നാൽ യേശു തന്റെ ശിഷ്യന്മാരുടെ തിരഞ്ഞെടുപ്പിൽ എന്തുകൊണ്ട് സ്ത്രീകളെ പരിഗണിച്ചില്ല?**




യേശുവിന്റെ കാലത്തെ സാമൂഹ്യ-മത-സാംസ്കാരിക പശ്ചാത്തലത്തിൽ സ്ത്രീകൾക്ക് മതനേതൃത്വത്തിൽ എത്തുന്നതിനുള്ള സാഹചര്യം ഉണ്ടായിരുന്നില്ല. ശിഷ്യന്മാർ പോലും കർത്താവ് സ്ത്രീകളോട് സംസാരിക്കുന്നതും ഇടപെടുന്നതും അസഹിഷ്ണുതയോടെ വീക്ഷിക്കുന്ന കാലത്ത് കർത്താവിന് തന്റെ ശിഷ്യന്മാരുടെ തെരഞ്ഞെടുപ്പിൽ സ്ത്രീകളെ ഉൾപ്പെടുത്തുവാനാവില്ലായിരുന്നു. സ്ത്രീകളെ ഉൾപ്പെടുത്തിയിരുന്നു എങ്കിൽ കർത്താവിന് തന്റെ ശുശ്രൂഷ യാഥാസ്ഥിതിക സമൂഹത്തിൽ നിർവഹിക്കുവാൻ സാധിക്കാതെ വന്നേനെ അതിനാൽ തന്റെ പ്രാഥമിക നിയോഗം അപകടത്തിലാക്കുന്ന നടപടി വിവേകപൂർവ്വം ഒഴിവാക്കുകയാണ് ചെയ്തത്.

പുരുഷനും സ്ത്രീയും ക്രിസ്തു ശരീരത്തിലെ അംഗങ്ങളാണ് അതിൽ വംശവർഗലിംഗ വ്യത്യാസം ഉണ്ടാകുവാൻ പാടില്ല. കർത്താവിന്റെ ശരീരമായ സഭയെ സ്ത്രീലിംഗപദമായിട്ടാണ് വിശേഷിപ്പിക്കുമ്പോഴും അത് സ്ത്രീപുരുഷ സമത്വത്തിനുള്ള സംയോജനമാണ്.

സ്ത്രീ പങ്കാളിത്തവും തുല്യതയും സഭാജീവിതത്തിൽ ഉണ്ടാകണം സ്ത്രീകൾ ക്രിസ്തുവിൽ ദൈവകൃപയുടെ കൂട്ടവകാശികളും, ദൈവീക വാഗ്ദത്തത്തിന്റെ ഓഹരിക്കാരും, രക്ഷയുടെ പങ്കാളികളുമാണ്. അതിനാൽ സഭയിലും സമൂഹത്തിലും കുടുംബങ്ങളിലും സ്ത്രീയുടെ പൂർണ്ണ വ്യക്തിത്വവും സ്വത്വവും അംഗീകരിക്കുകയും എല്ലാ മേഖലകളിലും പൂർണ്ണ പങ്കാളിത്തം ഉറപ്പുവരുത്തുകയും ചെയ്യേണ്ടത് സഭയുടെ കടമയാണ്. സ്ത്രീത്വത്തെ അംഗീകരിക്കുന്ന സമൂഹത്തെയാണ് ആരോഗ്യസമൂഹം എന്നു വിലയിരുത്തുന്നത്.

തയ്യാറാക്കിയത്:
**ഡീക്കൻ ടിജോ മണലേൽ**



# ഹവ്വാ എന്ന പ്രഥമ വനിത

**വേദഭാഗം : ഉല്പ: 2,3; 2 കൊരി. 11:3, 1 തിമോ 2:13**

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

അനുപമവും അനാദൃശ്യവുമായ അനവധി സവിശേഷതകൾ ഉള്ള കഥാപാത്രമാണ് നാം പരിചിന്തനം ചെയ്യുന്ന ഹവ്വ. "പ്രഥമ വനിത" എന്ന വിശേഷണം തന്നെ അക്കാര്യം വെളിപ്പെടുത്തുന്നു. ഗർഭോല്പാദനത്തിൽ കൂടിയല്ലാതെ ജനിച്ച വ്യക്തി; ശൈശവം, ബാല്യം, കൗമാരം എന്നീ അവസ്ഥയിൽ കൂടാത്തവൾ, പാപത്തിൽ ജനിക്കാത്ത ഏക വനിത എന്നാൽ ലോകത്തിൽ പാപം കടന്നുവരാൻ കാരണമായവൾ, മനുഷ്യവർഗ്ഗത്തിന്റെ മാതാമഹി, സാത്താന്റെ പ്രലോഭനം ആദ്യം നേരിട്ടവൾ ഇങ്ങനെ ഒട്ടേറെ പ്രത്യേകതകൾക്കുടമയായ വ്യക്തിയാണു ഹവ്വാ.

**1. നാമകരണം**

ഒന്നിലധികം നാമങ്ങൾ വഹിച്ചിരുന്നു എന്ന് രേഖകൾ സാക്ഷിക്കുന്നു.

(a) നാരി: "ഇവളെ നരനിൽ നിന്നെടുത്തിരിക്കയാൽ ഇവൾക്കു 'നാരി' എന്നുപേരാകും എന്നുപറഞ്ഞു" (ഉല്പ. 2:23) ഇത് ആദാമിന്റെ വാക്കുകളാണ്. ഒരു നാമം എന്നതിനെക്കാൾ പുരുഷനോടുള്ള ബന്ധത്തെ ധ്വനിപ്പിക്കുന്ന ഒന്നാണ്. അവളുടെ ഉത്ഭവത്തെ സൂചിപ്പിക്കുന്ന പദമെന്നു പറയാം.

(b) ആദാം: "ആണും പെണ്ണുമായി അവരെ സൃഷ്ടിച്ച നാളിൽ അവരെ അനുഗ്രഹിക്കുകയും **അവർക്കു** "ആദാം" എന്ന പേരിടുകയും ചെയ്തു" (ഉല്പ. 5:2). ആദാം എന്നവാക്കിന്റെ അർത്ഥം മനുഷ്യൻ എന്നാണ്. ഇരുവരെയും ഉൾക്കൊള്ളുന്ന (inclusive name) നാമമാണ് ആദാം. അവർ തമ്മിലുള്ള ഗാഢവും, അഭേദ്യവുമായ ബന്ധത്തെ വ്യക്തമാക്കുന്നു. ദൈവം അവരെ "ഒരു ശരീരം" ആക്കി സൃഷ്ടിച്ചു. ഒരു നാമം നൽകുകയും ചെയ്തു എന്നുപറയാം.

(c) ഹവ്വാ: "മനുഷ്യൻ തന്റെ ഭാര്യക്കു ഹവ്വാ എന്നു പേരിട്ടു" (ഉല്പ. 3:20) ഈപേര് ആദാം നൽകിയത് പാപം ചെയ്ത് ഇരുവരും ദൈവത്തിന്റെ ശിക്ഷ ഏറ്റതിനുശേഷമാണ്. ഹവ്വാ എന്നവാക്കിന്റെ അർത്ഥം ജീവൻ; ജീവദായകം എന്നൊക്കെയാണ്. പാപത്തിന്റെ ശിക്ഷയായ മരണത്തെക്കുറിച്ച് ദൈവം കല്പിച്ചുകഴിഞ്ഞപ്പോൾ ("നീ പൊടിയാകുന്നു, പൊടിയിൽ തിരികെ ചേരും" ഉല്പ. 2:19)-മനുഷ്യൻ തന്റെ ഭാര്യക്ക് ഹവ്വാ എന്നു പേരിട്ടു എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. അതു പ്രത്യാശയുടെ വാക്കാണ്. പ്രവചന ദർശനത്തിൽ ആദാം ആ പേരു നൽകുകയായിരുന്നു. "സ്ത്രീയുടെ സന്തതി" മൂലം മരണം നീക്കി ജീവൻ നൽകും എന്ന പ്രവചനമാണ് ആ നാമകരണത്തിൽ ആദാം ചെയ്തത്. ഇതെപ്പറ്റി ഒരാൾ എഴുതുന്നു: "സ്ത്രീയുടെ സന്തതി" മൂലം ഒരുനാൾ പാപം നിർമ്മാർജ്ജനം ചെയ്യപ്പെടും; അവിടുത്തെ വിജയം മൂലം മരണത്തെ നിഷ്കാസനം ചെയ്യും" (ഡൊണാൾഡ് ഡേഹസ്സൺ).

**2. ഹവ്വായുടെ സൃഷ്ടി:**

"മനുഷ്യൻ ഏകനായിരിക്കുന്നതു നന്നല്ല; ഞാൻ അവനു തക്കതായ ഒരു തുണ ഉണ്ടാക്കിക്കൊടുക്കും" (ഉല്പ. 2:18). ഇപ്രകാരമുള്ള ദൈവത്തിന്റെ നിരീക്ഷണത്തിന്റെയും തീരുമാനത്തിന്റെയും അടിസ്ഥാനത്തിലാണ് ഹവ്വായെ സൃഷ്ടിച്ചത്. അത് എപ്രകാരമായിരുന്നു? ആദാമിനെ സൃഷ്ടിച്ചതുപോലെ മണ്ണിൽ നിന്ന് മറ്റൊരു വ്യക്തിയെ സൃഷ്ടിക്കയല്ലായിരുന്നു. ആദാമിന് ഗാഢനിദ്രവരുത്തിയശേഷം അവന്റെ വാരിയെല്ല് എടുത്ത് സ്ത്രീയെ സൃഷ്ടിച്ചു എന്നാണു കാണുന്നത്. അതുവഴി അവർ തമ്മിലുള്ള ഉറ്റബന്ധത്തെ വ്യക്തമാക്കുന്നു. വേർപെടുത്താൻ പാടില്ലാത്ത ഗാഢബന്ധമാണ് അവർ തമ്മിലുള്ളത്. ആദാം ഉണർന്ന് ഹവ്വായെ നോക്കിക്കൊണ്ടു പറഞ്ഞു: "എന്റെ അസ്ഥിയിൽ നിന്ന് അസ്ഥിയും, എന്റെ മാംസത്തിൽ നിന്നു മാംസവുമാകുന്നു" (ഉല്പ. 2:23). അവളെ കണ്ടമാത്രയിൽ തന്നെ അവളുമായുള്ള സുദൃഢബന്ധം പുരുഷനു ബോധ്യമാകുന്നു.

മാത്യു ഹെൻറി എന്ന വേദപണ്ഡിതൻ നൽകുന്ന വിശദീകരണം ശ്രദ്ധേയമാണ്; സ്ത്രീയെ സൃഷ്ടിക്കാൻ പുരുഷന്റെ കാലിൽ നിന്നുള്ള അസ്ഥിയെടുത്തിരുന്നെങ്കിൽ അവൻ അവളെ കാൽക്കീഴിൽ ചവിട്ടിമെതിക്കുമായിരുന്നു. തലയിൽ നിന്നെടുത്തിരുന്നെങ്കിൽ അവൾ അവന്റെ തലയിൽ കയറി വാഴുമായിരുന്നു. എന്നാൽ ഹൃദയത്തോട് അടുത്തുള്ള വാരിയെല്ലിൽ നിന്നെടുത്ത് സൃഷ്ടിച്ചിരിക്കയാൽ അവൾ എപ്പോഴും അവന്റെ ഹൃദയത്തോട് ചേർന്ന് അവന്റെ ഒരുവശത്ത്

അവനോടൊപ്പം നിലകൊള്ളാൻ ഇട യാകുന്നു.

"തക്ക തുണ" (help-meet) യായി ട്ടാണ് ഹവ്വായെ സൃഷ്ടിച്ചത്. പ്രപഞ്ച ത്തിലെ ജീവജാലങ്ങളുമായി മനുഷ്യൻ ബന്ധപ്പെട്ടു ജീവിക്കാൻ ഉദ്ദേശിക്കപ്പെ ട്ടിരിക്കുന്നു. പ്രകൃതിയോട് സമരസപ്പെ ട്ടുള്ള ജീവിതമാണ് അവൾ നയിക്കേ ണ്ടത്. എന്നാൽ അതുകൊണ്ട് അവനു സംതൃപ്തി ലഭിച്ചില്ല. അവന്റെ ജീവിതം അർത്ഥപൂർണ്ണമാകേണ്ടതിന് ഒരു മനുഷ്യവ്യക്തിയെ പങ്കാളിയായി ലഭിക്കേണ്ടിയിരുന്നു. അതാണ് ദൈവം നിറവേറ്റിയത്. ഇവിടെ ഉപയോഗിച്ചിരി ക്കുന്ന പദങ്ങൾ ശ്രദ്ധേയമാണ്: "തക്ക തായ തുണ" (Suitable Companion) ശരീരവും, മനസ്സും, ആത്മാവും ഉള്ള മനുഷ്യന് അനുയോജ്യമായ തുണ ആകുന്നത് അപ്രകാരമുള്ള മറ്റൊരു വ്യക്തിയാണ്. "തുണ" എന്നതിന്റെ മൂലപദം "എസേർ" എന്നാണ്. അതിന്, സഹായി അഭയം, തുണ എന്നെല്ലാം അർത്ഥം നൽകാം. ഈ പദം ദൈവ ത്തോടു ബന്ധപ്പെടുത്തി ഉപയോഗിച്ചി ട്ടുണ്ട്: "അവിടുന്നു നമ്മുടെ സഹാ യിയും (എസേർ) പരിചയും ആകുന്നു" (സങ്കീ. 33:20). ദൈവ ത്തിന്റെ സ്ഥാനത്തെ വിശേഷിപ്പിക്കാൻ ഉപയോഗിക്കുന്ന പദം ഹവ്വായ്ക്കു ഉപ യോഗിക്കുമ്പോൾ അവളുടെ സ്ഥാനം എത്ര ഔന്നത്യമേറിയത് എന്നുവരും. പുരുഷന്, ഒരു ഉത്തമ സഹായിയും പങ്കാളിയുമായി ഭാര്യ ഉദ്ദേശിക്കപ്പെട്ടി രിക്കുന്നു.

### 3. സന്തോഷവും സ്നേഹവും ശാന്തിയും നിറഞ്ഞ അന്തരീക്ഷം

പാപം കൂടാതെ ലോകത്തിൽ പ്രത്യക്ഷപ്പെട്ട ഏക വനിത ഹവ്വാ ആണെന്നുപറയാം. നിഷ്കളങ്കത യിലും വിശുദ്ധിയിലും അവൾ ജീവി ച്ചു. ദൈവസാദൃശ്യത്തിന് ഒരു കള ങ്കവും വൈകല്യവും സംഭവിക്കാത്ത ശ്രേഷ്ഠമായ അവസ്ഥയിൽ ആയിരു ന്നു. ദൈവം ആദാമിനും ഹവ്വായ്ക്കും നൽകിയ വാസസ്ഥലത്ത് (ഏദനിൽ) ഒന്നിനും കുറവില്ല. എല്ലാം സമൃദ്ധി യായിട്ടുണ്ട്. ഫലമൂലാദികൾ നിറഞ്ഞ സ്ഥലം, പ്രകൃതി മനോഹരമായ അന്ത രീക്ഷം. പക്ഷിമൃഗാദികളുമായി അടുത്ത ചങ്ങാത്തം. സംഘർഷങ്ങളോ സംഘട്ടനങ്ങളോ ഒന്നുമില്ല. സന്തോഷ വും, ശാന്തിയും നിറഞ്ഞുനിന്നു. അവർ ഇരുവരും നഗ്നരായിരുന്നെ ങ്കിലും അവർക്ക് ലജ്ജയോ, അസ്വാ ഭാവികതയോ, ഒന്നുമനുഭവപ്പെട്ടില്ല കാരണം അവർ മാലാഖമാർക്കു തുല്യമായ വിശുദ്ധിയുടെയും മഹത്വ ത്തിന്റെയും അവസ്ഥയിൽ കഴിഞ്ഞു.

ദൈവവുമായുള്ള സംസർഗ്ഗം അന്യൂനം അവർക്കനുഭവപ്പെട്ടു. അതിൽ അവർ ആനന്ദം കൈവരിച്ചു. ദൈവം അവരെ സന്ദർശിക്കാൻ എത്തുന്ന അനർഘനിമിഷങ്ങൾക്കായി ആകാംക്ഷയോടെ അവർ കാത്തിരുന്നു. ദൈവത്തെ അഭിമുഖം ദർശിക്കാനും, ഹൃദ്യമായി ഇടപെടാനും സാധിക്കുന്ന മഹാഭാഗ്യം അവർക്കുണ്ടായി. എത്ര കാലം നിർവൃതിദായകമായ ഈ സൗഭാഗ്യവസ്ഥ തുടർന്നുവെന്നറിയാൻ പാടില്ല.

### 4. പ്രലോഭകൻ കടന്നു വരുന്നു:

സാത്താൻ മാലാഖമാരുടെ ഗണ ത്തിൽപ്പെട്ട ആത്മികനായിരുന്നു. "ഞാൻ അത്യുന്നതനോടു സമനാകും" എന്നുപറഞ്ഞ് അഹങ്കരിച്ച അരുണോ ദയ പുത്രൻ നാശകൂപത്തിലേക്കു തള്ള പ്പെടുകയായിരുന്നു" (യെശ. 4:12) പിന്നീട് അവന്റെ പ്രവർത്തനമണ്ഡലം ഭൂമിയിലും മനുഷ്യരുടെ ഇടയിലുമായി.

അവൻ ഏദനിലേക്കാണ് ആദ്യം കടന്നുവരുന്നത്, പാമ്പിന്റെ രൂപത്തിൽ ഹവ്വായെ സമീപിച്ചു. ആദാം കൂടെയി ല്ലാത്ത സമയത്തായിരുന്നു. എപ്പോ ഴാണ് സമീപിക്കേണ്ടത് എന്നും എങ്ങ നെയാണ് പ്രലോഭിപ്പിക്കാവുന്നത് എന്നും സാത്താനു നന്നായിട്ടറിയാം. ഭർത്താവിൽ നിന്ന് അകന്ന് ഏകാന്ത തയിൽ കഴിയുമ്പോൾ സാത്താന്റെ തന്ത്രങ്ങൾ എളുപ്പം വിജയിക്കും. ഇന്നത്തെ സാമൂഹ്യജീവിതത്തിൽ ഔദ്യോഗിക കർത്തവ്യങ്ങൾക്കും. മറ്റു മായി ഭാര്യാഭർത്താക്കന്മാർ അകന്നു ജീവിക്കേണ്ട സാഹചര്യം വളരെയാണ്. അപ്പോൾ രണ്ടുപേരും വളരെ കരു തലും ജാഗ്രതയും ആത്മസംയമനവും പുലർത്തി പങ്കാളിയോടുള്ള വിശ്വാസ്യ തയ്ക്ക് ഒട്ടും ഭംഗം വരുത്താതെ സൂക്ഷിക്കണം. അവിഹിത ബന്ധ ങ്ങൾക്കുമുള്ള അനാശാസ്യപ്രവണത കൾക്കും പ്രലോഭനം നേരിടുമ്പോൾ ദൈവാശ്രയവും ആത്മനിയന്ത്രണവും കൈമുതലായിട്ടുണ്ടാവണം.

പ്രലോഭനം എന്തായിരുന്നു? കൗശ ലക്കാരനായ സാത്താൻ പാപം ചെയ്യുക എന്നു നിർദ്ദേശിക്കുകയായി രുന്നില്ല. വിലക്കപ്പെട്ട കനി ഭക്ഷിക്കു വാനുള്ള ആസക്തി ഉണർത്തുക ആയിരുന്നു. ഉന്നതി പ്രാപിക്കുവാനുള്ള മോഹവും ഭക്ഷ്യത്തോടുള്ള ആസ ക്തിയും ഉപയോഗപ്പെടുത്തി പ്രലോഭി

## വൈദിക ചരമം



പത്തനാപുരം മൗണ്ട് താബോർ ദയറാംഗം റ്റി.എം. കുറിയാക്കോസ് റമ്പാൻ നിര്യാതനായി. ബ്രഹ്മവാർ മിഷന്റെ ആദികാല പ്രവർത്തകൻ. മൗണ്ട് താബോർ ദയറായിൽ സംസ്ക്കരിച്ചു.



അങ്കമാലി ഭദ്രാസന കൗൺസിൽ അംഗം ഫാ. കെ. വി. തര്യൻ നിര്യാതനായി. വളയൻ ചിറങ്ങര സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് പള്ളിയിൽ സംസ്ക്കരിച്ചു.



അമേരിക്കൻ ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ സേവനം അനുഷ്ഠിച്ച വെരി. റവ. എം. ഇ. ഇടിക്കുള കോർഎപ്പിസ്ക്കോപ്പാ (87) നിര്യാതനായി. സംസ്ക്കാരം ന്യൂയോർക്ക് സെന്റ് ഗ്രീഗോറിയോസ് പള്ളിയിൽ നടത്തി



മലങ്കരസഭ മുൻ മാനേജിംഗ് കമ്മറ്റി അംഗം ചെങ്ങരൂർ വട്ടശ്ശേരിൽ കണമൂട്ടിൽ ഫാ. കെ. പി. ഈപ്പൻ (85) നിര്യാതനായി. സംസ്ക്കാരം ചെങ്ങരൂർ പള്ളിയിൽ നടത്തി.

ഫീലിപ്പോസ് മാർ ദീവന്നാസിയോസ് മലങ്കര മെത്രാപ്പോലീത്തായുടെ 159-ാം ഓർമ്മ (ചേപ്പാട് പള്ളിയിൽ, ഒക്ടോബർ 12-ന്)

പ്പിക്കുകയായിരുന്നു. "തോട്ടത്തിലെ യാതൊരു വൃക്ഷത്തിന്റെയും ഫലം നിങ്ങൾ തിന്നരുതെന്നു ദൈവം വാസ്തവമായി കല്പിച്ചിട്ടുണ്ടോ?" എന്നായിരുന്നു സാത്താന്റെ ചോദ്യം. ദൈവകല്പനയിൽ സന്ദേഹം ജനിപ്പിക്കത്തക്കവണ്ണമാണ് ചോദ്യമുന്നയിക്കുന്നത്. ''തോട്ടത്തിന്റെ നടുവിൽ നിൽക്കുന്ന വൃക്ഷത്തിന്റെ (നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷം) ഫലം തിന്നരുത്, തൊടുകയുമരുത്. തിന്നുന്ന നാളിൽ നീ മരിക്കും".

അരുത് എന്നുള്ള വിലക്കു ലംഘിക്കുവാനാണ് സ്വാഭാവിക പ്രേരണ. അതുകൊണ്ട് സാത്താൻ ഒരു കൗശലം പ്രയോഗിക്കുന്നു. "അതു തിന്നാൽ നിങ്ങളുടെ കണ്ണുതുറക്കും; നിങ്ങൾ നന്മ തിന്മകളെ അറിയുന്നവരായി ദൈവത്തെപ്പോലെ ആകും" എന്നുകേട്ടപ്പോൾ ഹവ്വായുടെ മനസ്സിൽ വിവിധ ചിന്തകൾ കടന്നുകൂടി. ദൈവം ചില അവകാശങ്ങൾ തങ്ങൾക്കു നിഷേധിച്ചിരിക്കയാണെന്നുള്ള ചിന്തയുണർന്നു. ഉയരത്തിലേക്കു കയറാം എന്നുള്ള ചിന്ത മനസ്സിൽ കൂടുകെട്ടി.

ഇന്നും ഈ മോഹമാണ് പല കുത്സിതപ്രവൃത്തികൾക്കും പ്രേരിപ്പിക്കുന്നത്. വേഗത്തിൽ സമ്പന്നനാകാം എന്നുള്ള മോഹത്തിലാണ് പല കുറുക്കുവഴികളും പിന്തുടരുന്നത്. ഈ മോഹത്തെ മുതലെടുക്കുന്ന എത്ര തട്ടിപ്പുകാരാണ് ഇന്ന് സമൂഹത്തിൽ വിലസുന്നത്. ഉന്നതപദവിയെത്താമെന്നു കേൾക്കുമ്പോൾ വേഗത്തിൽ വ്യാമോഹിതരായി പല തെറ്റിലേക്കും വീണുപോകുന്നവർ കുറവല്ല.

പ്രലോഭനം എപ്പോഴും ആകർഷകവും മനോഹരവുമായ ഭാവത്തിലും രൂപത്തിലുമാകും കടന്നെത്തുക. "ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യവും എന്നു കണ്ട് സ്ത്രീ ഫലം പറിച്ചു തിന്നു ഭർത്താവിനും കൊടുത്തു. ജഡത്തിന്റെ താല്പര്യങ്ങളാണ് ഉണർത്തപ്പെടുന്നത്. "തിന്മാൻ നല്ലത്" - ഭക്ഷണം ജീവസന്ധാരണത്തിനാവശ്യമെങ്കിലും, ഭക്ഷണത്തിനുള്ള ആർത്തിയും, മോഹവും ദോഷകരമാണ്. അതുപല ദോഷത്തിലേക്കും അപകടത്തിലേക്കും വഴി തെളിക്കും. മദ്യാസക്തിയുമൊക്കെ ഇതിന്റെ ഫലമാണ്.

''കാണ്മാൻ ഭംഗിയുള്ളത്'' - കൺമോഹമാണ് പല തെറ്റിലേക്കും നയിക്കുന്നത്. നോട്ടത്തിൽ കൂടി വികാരങ്ങൾ ഉണർത്തപ്പെടുന്നു. തിന്മചെയ്യാനുള്ള പ്രേരണ ശക്തമാകുകയും ചെയ്യുന്നു. "ദൈവത്തിന്റെ ഹൃദയത്തിനൊത്തവൻ" എന്നുസാക്ഷ്യം പ്രാപിച്ച ദാവീദ് വീണുപോയത് നോട്ടത്തിൽ കൂടി വന്ന പ്രലോഭനമായിരുന്നു. അതുകൊണ്ട് ഇയ്യോബു പ്രസ്താവിച്ചു: "ഞാൻ എന്റെ കണ്ണുമായി ഉടമ്പടി ചെയ്തു. പിന്നെ ഞാൻ ഒരു കന്യകയെ നോക്കുന്നതെങ്ങനെ?" (ഇയ്യോ. 31:1). യോഹന്നാൻ ശ്ലീഹാ പ്രസ്താവിക്കുന്നു "ജഡമോഹം, കൺമോഹം, ജീവനത്തിന്റെ പ്രതാപം" (1 യോഹ. 2:16) ഇവയാണ് ഹവ്വായെ പാപത്തിൽ വീഴ്ത്തിയത്.

ഇന്നത്തെ യുവലോകം വസ്ത്രധാരണം ചെയ്യുന്നത് നഗ്നതമറയ്ക്കാനോ, അതോ പ്രദർശിപ്പിപ്പാനോ എന്നു ചിന്തിക്കുന്നത് നല്ലതായിരിക്കും. അനാശാസ്യപ്രവർത്തികൾക്ക് പ്രലോഭിപ്പിക്കുന്ന തരത്തിലുള്ള വസ്ത്രധാരണം, നമ്മുടെ ധാർമ്മികതയ്ക്ക് ഭ്രംശം വരുത്തുന്നതാണ്.

### 5. കല്പന ലംഘനത്തിന്റെ ഫലം:

കല്പന ലംഘിച്ചപ്പോൾ അവരുടെ കണ്ണുതുറന്നു. നഗ്നതയെപ്പറ്റി ബോധമുണ്ടായി. പാപവും ലജ്ജയും ഒരുമിച്ചു പോകുന്നതാണ്. തെറ്റുചെയ്തതിന്റെ കുറ്റബോധം കൊണ്ടാവണം ലജ്ജതോന്നാനിടയായത്. മന:സാക്ഷിയുടെ പ്രതിഷേധം കൊണ്ടാവണം നഗ്നത മറയ്ക്കാൻ ഒരുമ്പെടുന്നത്. ദൈവം അവരെ കാണുമല്ലോ എന്ന ചിന്തയിലാണ് നഗ്നത മറയ്ക്കാൻ ഉദ്യമിക്കുന്നത്. വസ്ത്രം മാത്രം പോരാ എന്ന ബോധ്യത്തിലാണ് വൃക്ഷത്തിന്റെ മറവിൽ ഒളിക്കുന്നത്.

ദൈവം കടന്നുവരുന്നത് അത്യാനന്ദത്തോടും നിറഞ്ഞ പ്രതീക്ഷയോടും കാത്തിരുന്നവർ, ദൈവമുഖദർശനം നിർവൃതിദായകമായി കരുതിയ ദമ്പതികൾ, ദൈവത്തോടൊപ്പം ചെലവിടുന്ന നിമിഷങ്ങൾ അനർഘങ്ങളായി അനുഭവപ്പെട്ടവർ, ഇപ്പോൾ ദൈവത്തിന്റെ ആഗമനത്തെ ഭയക്കുന്നു. ദൈവസാന്നിദ്ധ്യം ഒരു പേടിസ്വപ്നമായിത്തീരുന്നു. എങ്കിലും ദൈവം അവരുടെ സ്രഷ്ടാവും പിതാവുമാകയാൽ അവരെ അന്വേഷിച്ചുവരുന്നു. ദൈവമേ എന്നുവിളിക്കുന്നു. നീ എവിടെ എന്നു ചോദിക്കുന്നു. വൃക്ഷത്തിന്റെ മറവിൽ ഒളിച്ചാലും ദൈവദൃഷ്ടിയിൽ നിന്ന് മറഞ്ഞിരിപ്പാൻ സാധ്യമല്ല എന്നു ബോധ്യപ്പെട്ടപ്പോൾ ദൈവസമക്ഷമെത്തി. തിന്നരുതെന്നു കല്പിച്ച വൃക്ഷഫലം നീ തിന്നുവോ എന്നു ചോദിച്ചപ്പോൾ സ്ത്രീയുടെ മേൽ പഴിചാരുകയായിരുന്നു. കുറ്റം സമ്മതിച്ച് തെറ്റ് ഏറ്റുപറയുവാൻ ഒരുങ്ങുന്നതിനുപകരം ഒഴിവുകഴിവുകൾ പറഞ്ഞ് തടിതപ്പുകയായിരുന്നു . ആദാമിന്റെ മക്കളിൽ എല്ലാം ഈ സ്വഭാവം വെളിപ്പെടുന്നു. സ്വന്തം തെറ്റുകൾ അംഗീകരിക്കുകയോ, ഏറ്റുപറയുകയോ ഇല്ല. "ലംഘനങ്ങളെ മറക്കുന്നവനു ശുഭം വരികയില്ല; ഏറ്റുപറഞ്ഞു ഉപേക്ഷിക്കുന്നവനോ കരുണ ലഭിക്കുന്നു" (സദൃ ശ. 28:13). ഈ ജ്ഞാനസൂക്തം ഇവിടെ പ്രസക്തമാണ്. ഇയ്യോബു പ്രസ്താവിക്കുന്നു: "ഞാൻ ആദാമിനെപ്പോലെ എന്റെ ലംഘനം മൂടി എന്റെ അകൃത്യം മാർവ്വിടത്തു മറച്ചുവച്ചെങ്കിൽ" (ഇയ്യോ. 31:33) വലിയ അപരാധമാകുമായിരുന്നു.

ദൈവത്തിന്റെ മുമ്പിൽ അവർ പ്രത്യക്ഷപ്പെട്ടപ്പോൾ നഗ്നത മറയ്ക്കാൻ അത്തിയില കൊണ്ടു തുന്നിയ ഉടയാട ധരിച്ചിരുന്നു. അങ്ങനെ ആദ്യത്തെ തുന്നൽക്കാരി (dressmaker) എന്ന വിശേഷണവും ഹവ്വായ്ക്കു നൽകാം. പക്ഷേ ഇലകൾ വാടി ഉണങ്ങിപ്പോകുമ്പോൾ ഉപയോഗശൂന്യമാകും. അതുകൊണ്ട് കാരുണ്യവാനും കരുതലുള്ളവനുമായ ദൈവം ആദാമിനും അവന്റെ ഭാര്യയ്ക്കും തുകൽ കൊണ്ട് ഉടുപ്പ് ഉണ്ടാക്കി അവരെ ധരിപ്പിച്ചു (ഉല്പ. 3:21). തുകൽ ലഭ്യമാകത്തക്കവണ്ണം ഒരു മൃഗത്തെ കൊന്നിട്ടുണ്ടാകും. അത് യാഗമർപ്പിക്കുന്നതിനായിട്ടെന്നു കരുതാം. അങ്ങനെയെങ്കിൽ അത് കാൽവറിയിലെ യാഗത്തിന്റെ മുൻകുറി ആയിരിക്കണം. ആയാഗത്തിലാണല്ലോ നീതിയിൽ വസ്ത്രം ധരിച്ച് ദൈവസമക്ഷം നിൽക്കുവാൻ മനുഷ്യൻ പ്രാപ്തനാകുന്നത്. പക്ഷേ ആ വസ്ത്രം ലഭിക്കുന്നത്, തെറ്റിനെക്കുറിച്ച് പശ്ചാത്തപിച്ച്, ക്രിസ്തുവിലുള്ള വിശ്വാസം ഏറ്റുപറയുന്നവർക്കാണ്.

### 6. മനുഷ്യരക്ഷയെക്കുറിച്ചും രക്ഷകനെക്കുറിച്ചും വാഗ്ദാനം ലഭിച്ചവർ

ഇരുവരെയും ദൈവം വിചാരണ ചെയ്യുകയും ശിക്ഷ കല്പിക്കുകയും ചെയ്തു. പാമ്പിനോടു പറഞ്ഞു: "ഞാൻ നിനക്കും സ്ത്രീക്കും നിന്റെ സന്തതിക്കും അവളുടെ സന്തതിക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും. അവൻ (സ്ത്രീയുടെ സന്തതി) നിന്റെ തല തകർക്കും. നീ അവന്റെ കുതികാൽ തകർക്കും'' (ഉല്പ. 3:15). അങ്ങനെ സർപ്പത്തിന്റെ തലയെ തകർക്കുന്ന രക്ഷകനുവേണ്ടിയുള്ള കാത്തിരിപ്പാണ്

തുടർന്നുള്ള ചരിത്രം. അതു സഫല മാകുന്നത് കാൽവറിയിലെ പരമയാഗ ത്തിൽ കൂടിയത്രേ.

ഒരു സ്ത്രീയിൽ കൂടി പാപം കട ന്നുവരുന്നുവെങ്കിൽ മറ്റൊരു സ്ത്രീ പാപത്തിന്റെ പരിഹാരകനായി ഒരു രക്ഷകനെ നൽകുമെന്ന വലിയ വാഗ്ദാനം അവിടെ ഉണ്ടായി. വിശുദ്ധ കന്യകമറിയാം ആ "സ്ത്രീ" യുടെ ദൗത്യം നിർവ്വഹിച്ച് രക്ഷകനായ ക്രിസ്തുവിനെ ലോകത്തിൽ പ്രദാനം ചെയ്തു. അങ്ങനെ ക്രിസ്തുവിന്റെ മര ണത്തിൽക്കൂടി സർപ്പത്തിന്റെ തലയെ ചതച്ചു. സാത്താനെ പരാജയപ്പെടുത്തി "സകലതും നിവൃത്തിയായി" എന്നു ക്രൂശിൽ കിടന്നുകൊണ്ട് ക്രിസ്തു അരുൾചെയ്തപ്പോൾ തിന്മയുടെ ശക്തിയെ നിഹനിക്കുന്ന ദൗത്യം പൂർത്തിയായി എന്നും അർത്ഥം എടു ക്കാം. തന്റെ മരണത്താൽ മരണ ത്തിന്റെ ശക്തിയെ കെടുത്തിക്കളഞ്ഞു.

**ഉപസംഹാരം**

പ്രഥമവനിതയെക്കുറിച്ചുള്ള പരിചി ന്തനം സമാപിപ്പിക്കുമ്പോൾ നമ്മുടെ ശ്രദ്ധയിൽ പതിഞ്ഞു നിൽക്കേണ്ട ചില വസ്തുതകൾ അക്കമിട്ടു പറയട്ടെ:

1. ഭാര്യാഭർത്തൃബന്ധം പവിത്രവും ദൈവിക പദ്ധതിയുമാണ്. അവിഭാജ്യ മായ ആജീവനാന്ത ബന്ധം നില നിൽക്കുന്നു.

2. ഇരുവരും അകന്നു കഴിയു മ്പോൾ പ്രലോഭനത്തിനു സാധ്യത ഏറെയുണ്ട്. അതിനാൽ പ്രത്യേക ജാഗ്രതയും സൂക്ഷ്മതയും വിശ്വസ്ത തയും പുലർത്തണം.

3. പ്രലോഭനം അധികമായി സ്ത്രീ ജനങ്ങൾക്കാണുണ്ടാവുക. കാരണം അവരുടെ ശാലീനതയും, സ്നേഹഹൃ ദയവും, വേഗത്തിൽ (sentiments and simplicity) പരീക്ഷിക്കപ്പെടും.

4. സ്ത്രീ വീഴുമ്പോൾ പുരുഷനും വീഴുവാൻ സാധ്യതയുണ്ട്. വിശ്വാസ വിപരീതത്തിലേക്ക് വേഗത്തിൽ വഴു തിപ്പോകുന്നത് സ്ത്രീജനങ്ങളാണ്. അവരിൽക്കൂടി ക്രമേണ ഭർത്തക്ക ന്മാരും ആ മാർഗ്ഗത്തിലേക്ക് തിരിയും.

5. പ്രലോഭനം നേരിടാത്തവർ ആരുമില്ല. മശിഹാതമ്പുരാനുപോലും നേരിടേണ്ടിവന്നു. എന്നാൽ വീഴാതെ നിൽക്കുവാൻ പ്രാർത്ഥനയും തിരുവ ചന ധ്യാനവും ശക്തമായ ആയുധമാ ണ്. "നിൽക്കുന്നു എന്നുള്ളവൻ വീഴാ തിരിക്കാൻ സൂക്ഷിക്കട്ടെ".

(തിരുവല്ല സി.എസ്.എസ്. ഉടൻ പ്രസി ദ്ധീകരിക്കുന്ന വനിതകളുടെ വഴിത്താര (ബൈബിളിലെ വനിതകൾ) എന്ന ഗ്രന്ഥ ത്തിലെ പ്രഥമ അദ്ധ്യായം) ■

## ഒ.വി.ബി.എസ്. ഗാനങ്ങൾ ക്ഷണിക്കുന്നു

2015-ലെ ഒ.വി.ബി.എസിന്റെ ചിന്താവിഷയം 'ഉയരത്തിലേക്കു നോക്കു വിൻ' (കൊലോസ്യർ 3:1). എന്നതാണ്. ഈ വിഷയത്തെ അധികരിച്ചും, മറ്റുഗുണപാഠങ്ങൾ ഉൾക്കൊള്ളുന്നതുമായ ഗാനങ്ങൾ ക്ഷണിക്കുന്നു. പാട്ടു കൾ കുട്ടികൾക്കു ആസ്വാദ്യകരമാകുന്ന രീതിയിലായിരിക്കണം രചിക്കേ ണ്ടത്. ഗാനങ്ങൾ ട്യൂൺ ചെയ്ത് കാസറ്റിലാക്കി, സെപ്റ്റംബർ 30-നു മുമ്പു ലഭിക്കത്തക്കവിധം ഡയറക്ടർ, ഒ.വി.ബി.എസ്., ഒ.എസ്.എസ്.എ.ഇ. ഓഫീ സ്, ദേവലോകം, കോട്ടയം-4 എന്ന വിലാസത്തിൽ അയയ്ക്കണം. വിവര ങ്ങൾക്ക് 9446448215 എന്ന നമ്പറിൽ ബന്ധപ്പെടുക.

## പൂർവ്വവിദ്യാർത്ഥി സമ്മേളനം

**കോട്ടയം:** പഴയസെമിനാരിയുടെ ദ്വിശതാബ്ദി ആഘോഷങ്ങളുടെ ഭാഗ മായി ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ പൂർവ്വവിദ്യാർത്ഥി കളുടെ ഒരു ആഗോളതല സമ്മേളനം സെപ്റ്റംബർ 16-ന് ചൊവ്വാഴ്ച 10 മുതൽ 4 വരെ പരി. കാതോലിക്കാബാവാ തിരുമനസ്സിന്റെ അദ്ധ്യക്ഷത യിൽ നടത്തും. സെപ്റ്റംബർ 16ന് മുമ്പായി 0481-2566526 എന്ന നമ്പറിൽ പങ്കെടുക്കുന്ന വിവരം അറിയിക്കണം. എല്ലാ പൂർവ്വവിദ്യാർത്ഥികളും ഈ സമ്മേളനത്തിൽ പങ്കെടുക്കണമെന്ന് കൺവീനർ ഫാ. ഡോ. റൈനാൻ കെ. ജോർജ് അറിയിച്ചു.



# വിവാഹ ജീവിതം

ഡോ. കെ.എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്ക്കോപ്പാ

വിവാഹവും കുടുംബജീവിതവും ദൈവനിയോഗമാണ്. ദൈവിക രക്ഷാപദ്ധതിയുടെ ഭാഗമാണ്. അത് എന്നേക്കുമായുള്ള ബന്ധമാണ്. ദൈവത്തെ മഹത്വപ്പെടുത്തുന്നതിനും ഒരുമിച്ച് ചുമതലകൾ നിറവേറ്റുന്നതിനുമുള്ള മുഖാന്തരമാണ്. കുടുംബം സർവ്വസൃഷ്ടിക്കും അനുഗ്രഹമായിത്തീരണം.

**ദൈവം ഉടമസ്ഥൻ :** ദൈവമാണ് കുടുംബത്തിന്റെ ഉടമസ്ഥൻ. മർക്കോസ് 10:6 "സൃഷ്ടിയുടെ ആരംഭത്തിലോ ദൈവം അവരെ ആണും പെണ്ണുമായി ഉണ്ടാക്കി". സ്ത്രീ, പുരുഷൻ എന്നീ നിയോഗങ്ങൾ അപകർഷതാ ബോധമുണ്ടാകേണ്ടതില്ല. ഒരാൾ മേലാളും മറ്റേയാൾ കീഴാളും അല്ല. തുല്യമായ ഉത്തരവാദിത്തങ്ങൾ ഉണ്ട്. യോജിച്ച് നിർവ്വഹിക്കണം.

**ദൈവം കൂട്ടിച്ചേർത്തു :** ദൈവമാണ് കൂട്ടിച്ചേർത്തത്. (മത്താ.19:6) "ദൈവം കൂട്ടിച്ചേർത്തതിനെ മനുഷ്യൻ വേർപിരിക്കരുത്. "മർക്കോ. 10:9" ആകയാൽ ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിക്കരുത്. ദൈവം ഉപേക്ഷണം വെറുക്കുന്നു. വേർപിരിക്കാൻ നമുക്ക് അവകാശമില്ല. മലാഖി 2:16, മത്താ. 5:31,32, 1 കൊരി. 7:10,11 വാക്യങ്ങൾ കാണുക. സഭയിൽ വിവാഹമോചനം എന്നത് പാടില്ല. കോടതികളുടെ നിയമ വ്യവസ്ഥിതിയിൽ വിവാഹമോചനത്തിന് വകുപ്പുകളുണ്ടാകും. ക്രിസ്തുവിന്റെ ശരീരമായ സഭയിൽ വിവാഹമോചനം അനുവദനീയമല്ല.

**അതുല്യസംയോജനം:** അതുല്യമായ പറ്റിച്ചേരലും സംയോജനവുമാണ് വിവാഹം. മർക്കോ. 10:7,8. "അതുകൊണ്ട് മനുഷ്യൻ അപ്പനെയും അമ്മയെയും വിട്ട് ഭാര്യയോട് പറ്റിച്ചേരും; ഇരുവരും ഒരു ദേഹമായിത്തീരും. അങ്ങനെ അവർ പിന്നെ രണ്ടല്ല, ഒരു ദേഹമത്രെ". അപ്പനെയും അമ്മയെയും ഉപേക്ഷിച്ചു കളയണം എന്നല്ല പറയുന്നത്. അത് പവിത്രവും അതുല്യവുമായ ബന്ധമാണ്. കടമകൾ വിസ്മരിക്കരുത്. മാതാപിതാക്കളുടെ ശാപം വാങ്ങരുത്. അനുഗ്രഹം വാങ്ങണം. ശുശ്രൂഷിക്കണം. ഭാര്യയോടുള്ള ബന്ധവും അതുല്യവും പവിത്രവുമാണ്. ശാരീരികവും ആത്മീയവും മാനസികവുമായ ഐക്യം കാത്തുസൂക്ഷിക്കണം. സുഖ ദുഃഖങ്ങളിൽ ആത്മാർത്ഥ പങ്കാളികളാകണം.

**തക്കതായ തുണ:** തക്കതായ തുണയാണ് ഭാര്യാഭർത്താക്കന്മാർ. ഉല്പ. 2:18 "അനന്തരം യഹോവയായ ദൈവം മനുഷ്യൻ ഏകനായിരിക്കുന്നത് നല്ലതല്ല, ഞാൻ അവന് തക്കതായ ഒരു തുണയെ സൃഷ്ടിക്കും" എന്നു പറഞ്ഞു. അനന്തര തലമുറയെ നിലനിർത്തുവാൻ സന്താനോല്പാദനം എന്ന പാവനമായ കടമയുണ്ട്. അതിന് തക്കതായ തുണയും കൂട്ടാളിയുമായിത്തീരണം. രോഗവും കഷ്ടതകളുമുണ്ടാകാം. പ്രതിസന്ധികളുമുണ്ടാകാം. ഭംഗിയായി പരിചരിക്കണം. പരസ്പരം ഊന്നു വടികളാകണം.

**മാന്യ നിർമ്മല ബന്ധം:** മാന്യവും നിർമ്മലവുമായ ബന്ധമാണ് വിവാഹം. എബ്രാ. 13:4 "വിവാഹം എല്ലാവർക്കും മാന്യവും കിടക്ക നിർമ്മലവുമായിരിക്കട്ടെ." വിവാഹം ഉടമ്പടിയും സ്നേഹത്തിന്റെ പരികർമ്മവുമാണ്. ഉടമ്പടിയിൽ വിശ്വസ്തത പാലിക്കണം. ദൈവത്തോടും വിശുദ്ധസഭയോടും സമൂഹത്തോടും അന്യോന്യവും വിശ്വസ്തതയും വിശ്വാസ്യതയും പുലർത്തണം. വഞ്ചന കാണിക്കരുത്. ലൈംഗിക ബന്ധം വൈകൃതമാകരുത്. ആത്മ നിയന്ത്രണത്തോടും നിർമ്മല സ്നേഹത്തോടെയുമാകണം.

**കൃപയ്ക്ക് കൂട്ടവകാശികൾ:** കൃപയ്ക്ക് കൂട്ടവകാശികളാണ് ഭാര്യാഭർത്താക്കന്മാർ, 1 പത്രോ. 3:7 "അങ്ങനെ തന്നെ ഭർത്താക്കന്മാരേ, നിങ്ങളുടെ പ്രാർത്ഥനയ്ക്കു മുടക്കം വരാതിരിക്കേണ്ടതിന് വിവേകത്തോടെ ഭാര്യമാരോടുകൂടെ വസിച്ച് സ്ത്രീജനം ബലഹീന പാത്രം എന്നും അവർ ജീവന്റെ കൃപയ്ക്ക് കൂട്ടവകാശികൾ എന്നും ഓർത്ത് അവർക്ക് ബഹുമാനം കൊടുപ്പിൻ". പ്രാർത്ഥന മുടക്കരുത്. കുടുംബ പ്രാർത്ഥനയും ദേവാലയ പ്രാർത്ഥനയും വ്യക്തിപരമായ പ്രാർത്ഥനയും വേണം. എല്ലാം ദൈവകൃപയെന്നറിയണം. വിവേകത്തോടെ പെരുമാറണം. വൈകാരിക പക്വത വേണം. അടിച്ചമർത്തൽ ഉണ്ടാകരുത്. പരസ്പര ബഹുമാനവും കരുതലും വേണം.

**കാര്യവിചാരകത്വം:** എല്ലാ തലങ്ങളിലും അർത്ഥവത്തായ പങ്കിടൽ ഉണ്ടാകണം. കാര്യവിചാരകത്വബോധം ഉണ്ടാകണം. 1 കൊരി 7:3. "ഭർത്താവ് ഭാര്യക്കും ഭാര്യ ഭർത്താവിനും കടപ്പെട്ടിരിക്കുന്നതു ചെയ്യട്ടെ." കഴിവ്, സമയം, താലന്ത്, ധനം ഇവയുടെ കാര്യവിചാരകന്മാരാണ് നാം എന്നത് മറക്കരുത്. സമൂഹത്തിന്റെ നന്മയ്ക്ക് സ്വന്തം അദ്ധ്വാനഫലം ഫലപ്രദമായി പങ്കിടണം. ദശാംശം മാറ്റിവച്ച് നന്മ പ്രവർത്തനങ്ങൾക്ക് വിനിയോഗിക്കണം.

**സ്വയപരിത്യാഗം:** ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധം പോലെയാണ് വിവാഹ ബന്ധം. എഫേ. 5:23. "ക്രിസ്തു ശരീരത്തിന്റെ രക്ഷിതാവായി സഭയ്ക്ക് തലയാകുന്നതു പോലെ ഭർത്താവ് ഭാര്യയ്ക്ക് തലയാകുന്നു". ഉടലില്ലാതെ തലയില്ല. തലയില്ലാതെ ഉടലില്ല. 'ചെറുതോ വലുതോ' എന്ന ഭാവമില്ല. ക്രിസ്തുവിന്റെ ശരീര രക്തങ്ങൾ സഭയ്ക്ക് മോതിരമായിത്തീർന്നു. സഭയുടെ മനോഹാരിത വർദ്ധിപ്പിക്കുന്നത് ക്രൂശിലെ സ്വയ പരിത്യാഗമാണ്. പങ്കാളിക്കുവേണ്ടി ത്യാഗം അനുഷ്ഠിക്കണം. അതാണ് മഹത്ത്വം. സ്വഭാവത്തിലാണ് സൗന്ദര്യം. ആരാധയിലൂടെയാണ് തേജസ് വർദ്ധിക്കുന്നത്.

**നീതിപ്രവൃത്തികൾ:** വിവാഹത്തിലെ വിശേഷവസ്ത്രം വിശുദ്ധരുടെ നീതിപ്രവർത്തികളത്രേ. വെളി. 19:7,8,9. "ആ വിശേഷ വസ്ത്രം വിശുദ്ധരുടെ നീതിപ്രവൃത്തികൾ തന്നെ". പങ്കാളിയിൽ സന്തോഷവും സംതൃപ്തിയും അനുഭവിക്കണം. ദൈവത്തെ മഹത്ത്വപ്പെടുത്തണം. ഒരുങ്ങണം. ശുദ്ധമാകണം. അതായത് സത്യ കുമ്പസാരം നടത്തണം. വിശേഷ വസ്ത്രം ധരിക്കണം. എല്ലാം കൃപയാണെന്നറിയണം. വിശുദ്ധരുടെ നീതി പ്രവൃത്തികളാൽ നിറയണം. ഇതാണ് ഭാഗ്യമുള്ള കുടുംബം.

**കൂദാശ അഥവാ മർമ്മം:** വിവാഹം വലിയ മർമ്മമാണ്. അതായത് കൂദാശയാണ്. 'കൂദാശ' എന്ന വാക്കിന് ഉടമ്പടി, ശുദ്ധീകരണം, മർമ്മം എന്നീ അർത്ഥതലങ്ങളുണ്ട്. എഫേ. 5:32. "ഈ മർമ്മം വലിയത്; ഞാൻ ക്രിസ്തുവിനെയും സഭയെയും ഉദ്ദേശിച്ചത്രേ പറയുന്നത്. എന്നാൽ നിങ്ങളും അങ്ങനെതന്നെ ഓരോരുത്തൻ താന്താന്റെ ഭാര്യയെ തന്നെപ്പോലെ തന്നേ സ്നേഹിക്കണം. ഭാര്യയോ ഭർത്താവിനെ ഭയപ്പെടേണ്ടതാകുന്നു" സ്നേഹത്തിന്റെ കീഴടങ്ങലാണിത്. ദൈവ ഭയത്തിൽ അധിഷ്ഠിതമായ സ്നേഹമാണിത്. കാമപൂരിതമായ സ്നേഹത്തിനും (ഈറോസ്), സുഹൃദ്ബന്ധത്തിലെ സ്നേഹത്തിനും (ഫീലിയാ) അപ്പുറമായ ദൈവിക സ്നേഹമാണ് (അഗപ്പെ) ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധത്തിലുള്ളത്. കുടുംബ ജീവിതത്തിന്റെ അടിസ്ഥാനം അഗപ്പെ ആകണം. സ്വാർത്ഥതയുടെ ഘടകങ്ങളെ നിർമ്മൂലമാക്കണം. വിവാഹ ശുശ്രൂഷയിൽ അപ്രത്യക്ഷമായ കൃപകൾ പ്രത്യക്ഷ കർമ്മങ്ങളിലൂടെ വ്യാപരിക്കുന്നു. വിവാഹ ശുശ്രൂഷയിലെ പ്രാർത്ഥനകളും ഗീതങ്ങളും ബൈബിൾ വാക്യങ്ങളാൽ പൂരിതമാക്കപ്പെട്ടിരിക്കുന്നു.

**ശ്രേഷ്ഠമാതൃകകൾ:** കുടുംബ ജീവിതത്തിന്റെ ശ്രേഷ്ഠ മാതൃകകളെപ്പറ്റി ബൈബിളിൽ പഠിപ്പിക്കുന്നു. പ്രാർത്ഥനയും ദൈവാശ്രയവും 1 ശമു. 1:19, അ.പ്ര. 16:25, ഉല്പ. 5:24. സഹനശക്തിയും അതിഥി സൽക്കാരവും റോമ. 12:12,13. കണ്ണുനീരും കുമ്പിട്ടു നമസ്ക്കരിക്കലും. 2 തിമോ. 1:3,4, ദാനി. 6:10, സങ്കീ. 95:6; ദൈവവചനത്തോടും ദേവാലയത്തോടും പ്രതിബദ്ധത അ. പ്ര. 18:26; അനുഷ്ഠാനങ്ങളുടെ മാതൃക. ലൂ. 5:14, 1 തിമോ. 3:15, ലൂക്കോ. 2:41, 42. ലളിത ജീവിതം. സങ്കീ. 116:6. മദ്യപാനം തുടങ്ങിയ ദുശ്ശീലങ്ങൾ ഇല്ലാത്ത കുടുംബം. ലൂക്കോ. 1:15. യെശ. 28:3, 1 കൊരി. 6:10, 3: 16,17, സദൃ. 20:1; യശ.5:11, 5:22. ന്യായവും നീതിയും പ്രവർത്തിക്കുന്ന കുടുംബം. യെശ. 41:21. ഉൽകൃഷ്ട സേവനങ്ങൾ നിർവ്വഹിക്കുന്ന കുടുംബം. കൊലോ. 3:12. സകലത്തിലും ദശാംശം കൊടുക്കുന്ന കുടുംബം. ഉല്പ. 14:20, 28:22; മലാ. 3:8, നോമ്പും ഉപവാസവും അനുഷ്ഠിക്കുന്ന കുടുംബം. യോവേൽ 2:12, 1 കൊരി. 9:27, മത്താ. 17:21.

**വിശുദ്ധ ത്രിത്വത്തിലെ പങ്കിടൽ:** ദൈവിക രഹസ്യങ്ങളിൽ പങ്കാളികളാകുന്ന കർമ്മമാണ് വിവാഹ കൂദാശ. സ്വർഗ്ഗീയ അനുഗ്രഹങ്ങൾ ലഭിക്കുന്നത് രഹസ്യാത്മക രീതിയിലാണ്. കേവലം രണ്ടുപേർ ചേർന്നുള്ള ഉടമ്പടി മാത്രമല്ല, സഭയുടെ ഉത്തരവാദിത്തത്തിൽ തമ്മിൽ ചേർന്ന് ക്രിസ്തുവിൽ ഒന്നാകുന്നു. ദൈവ മഹത്വത്തിനായി മുദ്രകുത്തി വേർതിരിക്കപ്പെടുകയാണ് ഈ ഉടമ്പടി ബന്ധത്തിലൂടെ. വിശുദ്ധ ത്രിത്വനാമത്തിൽ മോതിരങ്ങൾ പ്രധാന കാർമ്മികൻ വാഴ്ത്തി അണിയിക്കുന്നു. ദിവ്യമായ കൂട്ടായ്മയുടെ അടയാളമാണ് മോതിരം. പരസ്പര സമ്മതത്തിന്റെയും ചേർച്ചയുടെയും അടയാളവും മുദ്രയും ഉറപ്പുമാണ് മോതിരം. വിശുദ്ധ ത്രിത്വത്തിലെ സ്നേഹബന്ധവും തുല്യതയും പങ്കിടലും കൂട്ടായ്മയുമാണ് വിവാഹബന്ധം.



> **സഭയിൽ വിവാഹമോചനം പാടില്ല. കോടതികളുടെ നിയമവ്യവസ്ഥിതിയിൽ വിവാഹമോചനത്തിന് വകുപ്പുകളുണ്ടാകും. ക്രിസ്തുവിന്റെ ശരീരമായ സഭയിൽ വിവാഹമോചനം അനുവദനീയമല്ല.**

**ദൈവരാജ്യമൂല്യങ്ങൾ:** ദൈവരാജ്യത്തിന്റെ പ്രതിഫലനമാണ് കുടുംബം. ഭൂമിയിൽ ദൈവരാജ്യം സ്ഥാപിക്കുന്നതിന് മുഖാന്തരമായി കുടുംബം വർത്തിക്കുന്നു. ദൈവരാജ്യത്തിന്റെ മൂല്യങ്ങൾ പാലിപ്പാനും പകർന്നു നല്കുവാനും പ്രബോധിപ്പിക്കുന്നു. ദൈവഭരണത്തിനു വിധേയമായ ജീവിതാനുഭവമാണ് ദൈവരാജ്യം. മഹത്ത്വവും ബഹുമാനവും കൊണ്ട് കിരീടധാരണം നടത്തുന്നു. ഭൂമിയിലെ സ്വർഗ്ഗമാണ് കുടുംബം. ഒരു പുതിയ ക്രിസ്തീയ കുടുംബത്തിന്റെ ഭരണാധികാരികൾ ആയി കിരീട ധാരണം നടത്തുന്നു. സ്നേഹം, വിനയം, വിവേകം, ക്ഷമ, പരിജ്ഞാനം, പരിപാകത എന്നിവ കൊണ്ട് ഭരണം നടത്തുവാനാണ് നിയോഗിക്കുന്നത്. സഭയ്ക്ക് കുരിശാണ് കിരീടം. ക്രിസ്തുവിന്റെ പരിത്യാഗത്തെയും ഈ കിരീടം സൂചിപ്പിക്കുന്നു. സ്വയം വെറുമയാക്കുന്ന സ്നേഹമാണിത്. സ്വർഗീയ കിരീടങ്ങൾ പ്രാപിക്കുവാൻ സഭയുടെ ആചാരാനുഷ്ഠാനങ്ങൾ പാലിക്കണമെന്നും തലമുറകളെ പ്രബോധിപ്പിക്കുന്നു. ദൈവം കുഞ്ഞുങ്ങളെ തരുമ്പോൾ അവരെ ഭംഗിയായി വളർത്തുവാനുള്ള

ശേഷം 27-ാം പേജിൽ

# കുട്ടികളിലെ: ആദ്ധ്യാത്മിക സംഘർഷങ്ങൾ

■ ഫാ. ഡോ. ഒ. തോമസ്

**മാതാപിതാക്കൾ കഴിഞ്ഞാൽ കുട്ടികൾ കണ്ണുമടച്ച് വിശ്വസിക്കുന്ന കൂട്ടത്തിലാണ് ഗുരുക്കന്മാരും, ആചാര്യന്മാരും. തിരുവസ്ത്രങ്ങൾ അണിഞ്ഞു നിൽക്കുന്ന ശെമ്മാശൻ മുതൽ മേൽപ്പട്ടക്കാർ വരെയുള്ളവരെക്കുറിച്ച് കുട്ടികളുടെ ഉള്ളിൽ ആവാച്യമായ അനുഭൂതിയാണുണ്ടാകുന്നത്.**



ഇങ്ങനെയൊരു വിഷയത്തെപ്പറ്റി അധികമാരും ചിന്തിച്ചു കണ്ടിട്ടില്ല. ഈയൊരു തലക്കെട്ടിലുള്ള പുസ്തകങ്ങളോ ലേഖനങ്ങളോ വായിക്കാനും ഇടയായിട്ടില്ല. അതിനാൽ സ്വതന്ത്രമായ ചില ചിന്തകൾ ഉപരിപ്ലവമായി കുറിക്കുവാനേ സാധിക്കുകയുള്ളു. ഗൗരവമായ പഠനങ്ങൾക്ക് ഒരു ആമുഖകുറിപ്പായി മാത്രം ഇതിനെ കാണുക.

ഇവിടെ കുട്ടികൾ എന്നതുതന്നെ വിശദീകരണം ആവശ്യമായതാണ്. തീരെ ചെറിയകുഞ്ഞുങ്ങൾ മുതൽ കൗമാര പ്രായം വരെ എത്തിയവരെ കുട്ടികളുടെ ഗണത്തിൽ ഉൾപ്പെടുത്താമെന്നു തോന്നുന്നു. ഒരു പക്ഷേ യൗവ്വനത്തിന്റെ പടിവാതിലിൽ നിൽക്കുന്നവരേയും കുട്ടികളുടെ കൂട്ടത്തിൽ ചേർക്കുന്നതിൽ തൽക്കാലം തെറ്റില്ല എന്നു തോന്നുന്നു. ആദ്ധ്യാത്മിക സംഘർഷം എന്ന വാക്കു കുട്ടികൾ ഉപയോഗിക്കാൻ സാദ്ധ്യതയില്ല. കുട്ടികൾക്കുവേണ്ടി പ്രായമായവർ കണ്ടെത്തിയ വാക്കായിരിക്കണം. ഈ ആദ്ധ്യാത്മിക സംഘർഷങ്ങൾ. അതിനാൽ ആദ്ധ്യാത്മികതയുടെ സാങ്കേതികത്വത്തിലേക്കു പ്രവേശിക്കാതെ 'ദൈവത്തിലുള്ള വിശ്വാസത്തോടു ബന്ധപ്പെട്ട സംഘർഷങ്ങൾ എന്നു ലഘൂകരിച്ചാൽ കുട്ടികൾക്ക് ഏറെ മനസ്സിലാകുന്നത് ആ ഭാഷയാകുമെന്നു തോന്നുന്നു. ദൈവവിശ്വാസത്തോടു ബന്ധപ്പെട്ട സംഘർഷങ്ങൾ എന്തെന്നു പരിശോധിക്കാം.

1. ദൈവത്തെ ആളത്വപരമായി സങ്കൽപ്പിക്കാനുള്ള പ്രയാസം:

കാലത്തിനും, അതീതമായി സ്ഥിതിചെയ്യുന്ന ദൈവത്തിന്റെ ആളത്വം കുട്ടികൾക്ക് ഉൾക്കൊള്ളുവാൻ പ്രയാസമാണ്. മനുഷ്യ രൂപത്തിൽ മാത്രമേ, കുട്ടികൾക്ക് ദൈവത്തെ മനസ്സിൽ പ്രതിഷ്ഠിക്കാനാവൂ. "ആദാമെന്റെ വല്യച്ചൻ, ഹവ്വായെന്റെ വല്യമ്മ, ഏദനെന്ന തോട്ടത്തിൽ, ദൈവമവരെ പാർപ്പിച്ചു" എന്നുള്ള പാട്ടുകളൊക്കെ കുട്ടികളെ പഠിപ്പിക്കാൻ ഉണ്ടാക്കിയിട്ടുള്ളതാണ്. അവർക്കു പരിചയമുള്ള വല്യപ്പനും, വല്യമ്മയും എങ്ങനെയുള്ളവരാണോ, ആ തരത്തിലായിരിക്കും അവർ ആദ്യമാതാപിതാക്കളെയും മനസ്സിൽ പ്രതിഷ്ഠിക്കുന്നത്. ഒരു പക്ഷേ ഇത്തരം പാട്ടുകൾക്കുപകരം ദൃശ്യവിഷ്ക്കാരങ്ങൾക്കായിരിക്കും ഇന്ന് ഊന്നൽ നൽകുന്നത്. കാർട്ടൂൺ കഥാപാത്രങ്ങളെപ്പോലെ വേദപുസ്തക കഥാപാത്രങ്ങളെയും ദൈവത്തെ തന്നെയും ചിത്രീകരിക്കുമ്പോൾ, കുട്ടികൾക്ക് എല്ലാം മനസ്സിലായി എന്നു തോന്നുമെങ്കിലും. അവരുടെ ഭാവനയുടെ ലോകത്തിന് അതു പരിമിതി വെക്കുകയല്ലേ എന്ന് തോന്നുന്നു. ദൈവത്തേക്കുറിച്ചുള്ള സുന്ദരമായ അനുഭൂതികൾ നൽകുന്ന ഭാവനകൾ വളർത്തക്കവിധം കുഞ്ഞുങ്ങൾക്കു കഥകൾ പറഞ്ഞുകൊടുക്കുന്ന പഴയരീതിയാണ്, ആധുനിക, ഹൈടെക് വിദ്യകളേക്കാൾ നല്ലത് എന്നു തോന്നുന്നു. ദൈവം എന്ന യാഥാർത്ഥ്യം മനുഷ്യ ബുദ്ധിക്ക് അതീതമാണെന്ന യാഥാർത്ഥ്യബോധത്തിലേക്കു കുട്ടികൾ പിന്നീട് എത്തിച്ചേരാൻ ഈ കഥാ കഥന രീതി സഹായകമാകുന്നു. മറിച്ച് ദൃശ്യ ശ്രാവ്യ ആവിഷ്ക്കാരങ്ങളിൽകൂടി, കുട്ടികൾ വളർത്തിയെടുക്കുന്ന സങ്കൽപ്പം മറ്റൊന്നായിരിക്കും. സൂപ്പർമാൻ, സ്പൈഡർമാൻ, രജനീകാന്ത് തുടങ്ങിയവരെപ്പോലെ ദൈവം തമ്പുരാൻ അവർക്ക് മറ്റൊരു സൂപ്പർ താരമാകാനേ സാദ്ധ്യതയുള്ളു.

2. യുക്തിപരമായ വളർച്ചയിൽ ഉണ്ടാകുന്ന സംഘർഷങ്ങൾ

വളർച്ചയ്ക്ക് അനുസരിച്ച് ബുദ്ധിയും, യുക്തിയും വളരും. അതിനനുസരിച്ച് സംശയങ്ങളും ഉണ്ടാകാം. ആകാശവും, ഭൂമിയും, എല്ലാം സൃഷ്ടിക്കുന്നതിനു മുൻപ് ദൈവം എന്തുചെയ്യുകയായിരുന്നു? ആദാം വഴിതെറ്റിപോകുമെന്ന് ദൈവത്തിന് അറിയാമായിരുന്നില്ലേ? കായീൻ ഹാബേലിനെ കൊന്നു കഴിഞ്ഞപ്പോൾ ഏദൻതോട്ടത്തിൽ മറ്റാരും ഇല്ലായിരുന്നല്ലോ? കായീൻ പിന്നെ ആരെ കല്യാണം കഴിച്ചു, ഈ തരത്തിൽ അനവധി സംശയങ്ങൾ കുട്ടികൾക്ക് ഉണ്ടാക്കുന്നു. ശാസ്ത്ര സാങ്കേതിക വിദ്യകളുടെ വളർച്ച മൂലം കുട്ടികൾക്ക് ലഭിക്കുന്ന വിദ്യാഭ്യാസത്തിൽ ആദ്ധ്യാത്മിക, ദാർശനിക ഭാവങ്ങൾ കാര്യമായി ഇന്നും കിട്ടുന്നില്ല. അതിനാൽ എല്ലാറ്റിനും യുക്തിപരമായ വിശകലനങ്ങൾ അവർ ആഗ്രഹിക്കുന്നു. അതു കിട്ടാതെവരുമ്പോൾ, മതവിശ്വാസം പഴ



ഞനും, അന്ധവിശ്വാസവുമായി ചിലർക്കെങ്കിലും അനുഭവപ്പെടുന്നു.

3. മാതാപിതാക്കളുടെ ജീവിതശൈലികൾ ജനിപ്പിക്കുന്ന സംഘർഷങ്ങൾ.

തങ്ങളുടെ ജീവിതത്തിൽ അനുവർത്തിച്ചില്ലെങ്കിലും, മതത്തിന്റെ ചില നിഷ്ഠകളും, മൂല്യങ്ങളും കുട്ടികൾ അനുസരിക്കണമെന്ന് മിക്ക മാതാപിതാക്കൾക്കും നിർബന്ധമാണ്. സന്ധ്യയ്ക്കു കുട്ടികൾ പ്രാർത്ഥിക്കണമെന്ന് മാതാപിതാക്കൾക്ക് നിർബന്ധമാണ്. അവർക്ക് ആ നിർബന്ധം ഇല്ല. അതുപോലെ കുട്ടികൾ കള്ളം പറയുകപോലും ചെയ്യരുത് എന്ന് മിക്ക മാതാപിതാക്കളും നിഷ്കർഷയുള്ളവരാണ്. എന്നാൽ അയൽ വീടുകളിൽ നിന്നും ആരെങ്കിലും വായ്പ ചോദിക്കാൻ വന്നാൽ, 'ഇവിടെയിരിക്കുന്ന രൂപാ എടുത്ത് ഇപ്പോൾ ഒരാൾക്ക് കൊടുത്തു' എന്നു പറയുവാൻ യാതൊരുമടിയുമില്ല. മാതാപിതാക്കളുടെ ജീവിതശൈലിയിലെ ഈ വൈരുദ്ധ്യം കുട്ടികളുടെ ആത്മീയതയിൽ സൃഷ്ടിക്കുന്ന സംഘർഷങ്ങൾ കുറച്ചൊന്നുമല്ല.

4. ഗുരുക്കന്മാരും, മത നേതാക്കന്മാരും സൃഷ്ടിക്കുന്ന സംഘർഷങ്ങൾ

മാതാപിതാക്കൾ കഴിഞ്ഞാൽകുട്ടികൾ കണ്ണുമടച്ച് വിശ്വസിക്കുന്ന കൂട്ടത്തിലാണ് ഗുരുക്കന്മാരും, ആചാര്യന്മാരും. വാക്കിന്റെ സ്പെല്ലിംഗ് ടീച്ചർ തെറ്റിച്ചത് വീട്ടിൽ തിരുത്തി കൊടുത്താൽ കുട്ടികൾ അതു സ്വീകരിക്കാൻ തയ്യാറാവുകയില്ല. തിരുവസ്ത്രങ്ങൾ അണിഞ്ഞു നിൽക്കുന്ന ശെമ്മാശൻ മുതൽ മേൽപ്പട്ടക്കാർ വരെയുള്ളവരെക്കുറിച്ച് കുട്ടികളുടെ ഉള്ളിൽ ആവാച്യമായ അനുഭൂതിയാണുണ്ടാകുന്നത്. ശെമ്മാശന്റെ കറുത്തുകുപ്പായമത്തിന്റെ അരികിൽ അടുപ്പിച്ച് തയിച്ചുവെച്ചിരുന്ന തിളങ്ങുന്ന ബട്ടണുകൾ, ബാലനായ എന്നിലുണ്ടാക്കിയ സുന്ദരമായ അനുഭൂതി ഇപ്പോഴും ഓർമ്മയുണ്ട്. പൗരോഹിത്യ സ്ഥാനികളുടെ ആടയാഭരണങ്ങളും, വടിയും, മുടിയും, കുരിശുമൊക്കെ വാക്കുകളിൽ കൂടി വിവരിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടാണല്ലോ ഒരുമെത്രാച്ചന്റെ കൈമുത്തുവാൻ കുഞ്ഞുങ്ങളും, ശിശുസഹജമായ മനസുള്ള പ്രായമുള്ളവരും തിക്കും തിരക്കും കൂട്ടുന്നത്. ഈ ആരാധനാഭാവത്തോടൊപ്പം അവർക്ക് യാഥാർത്ഥ്യബോധമില്ലാതെയുള്ള ഒട്ടേറെ



## സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾ നടപ്പാക്കുവാൻ ഇടവകകൾ പദ്ധതികൾ ആവിഷ്ക്കരിക്കണം

**പ. കാതോലിക്കാ ബാവാ**

**കുന്നംകുളം:** ഇടവക തലത്തിൽ സാമൂഹിക ക്ഷേമ പ്രവർത്തനങ്ങൾ നടപ്പാക്കുവാൻ പദ്ധതികൾ ആവിഷ്ക്കരിക്കണമെന്ന് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

കുന്നംകുളം ഭദ്രാസനത്തിലെ യുവജന-വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടെ സംയുക്താഭിമുഖ്യത്തിൽ നടപ്പാക്കിയ 'സ്നേഹത്തണൽ' ഭവനങ്ങളുടെ കൂദാശയോടനുബന്ധിച്ചുള്ള ആഗസ്റ്റ് 30-ന് പൊതുസമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പരിശുദ്ധ ബാവ.

ആർഭാടങ്ങൾ ഒഴിവാക്കി ആദ്ധ്യാത്മിക മൂല്യങ്ങളിൽ നിറയുന്ന ശുശ്രൂഷാ മനോഭാവം ഇടവകകൾ പരിപോഷിപ്പിക്കണം പൊതുസമൂഹത്തിന് നന്മ ചെയ്യുവാൻ മുന്നേറണം. ജാതിമതഭേദമെന്യേ ഏവർക്കും നന്മ ചെയ്യുകയായിരിക്കണം പ്രവർത്തന ലക്ഷ്യമെന്ന് പരി. ബാവാ പറഞ്ഞു.

അയ്യംപറമ്പ് ബഥേൽ ഹില്ലിൽ നടന്ന പൊതു സമ്മേളനത്തിൽ ഫാ. മത്തായി ഒ.ഐ.സി., ബാബു എം. പാലിശ്ശേരി എം.എൽ.എ., ഫാ. പത്രോസ് ജി. പുലിക്കോട്ടിൽ, ഫാ. ഗീവർഗീസ് തോലത്ത് എന്നിവർ പ്രസംഗിച്ചു.

ജന്മദിനത്തോടനുബന്ധിച്ച് നിർദ്ധനരായ ആളുകൾക്കായി നിർമ്മിച്ച എട്ട് ഭവനങ്ങളുടെ താക്കോൽദാനം പ. കാതോലിക്കാ ബാവ നിർവ്വഹിച്ചു. സാമൂഹിക സംസ്ക്കാരിക നേതാക്കൾ ബാവായ്ക്ക് ജന്മദിന ആശംസകൾ നേർന്നു.

കോട്ടയത്ത് നവജീവനിൽ വച്ച് പരിശുദ്ധ ബാവാ 68-ാം ജന്മദിനം ആഘോഷിച്ചു. നവജീവനിലെ അന്തേവാസികൾക്കൊപ്പം ഉച്ചഭക്ഷണം കഴിച്ചു. ■



പ്രതീക്ഷകളുമുണ്ട്. അമാനുഷരെന്ന് സങ്കൽപ്പിച്ചിട്ടുള്ള ഇവരുടെ 'തനിസ്വരൂപം' കണ്ടു കഴിയുമ്പോൾ ഏറ്റവും കൂടുതൽ ഞെട്ടുന്നത് കുട്ടികളായിരിക്കും. ദേഷ്യം കൊണ്ട് പൊട്ടിത്തെറിച്ച വികാരിയച്ചന്റെ മുഖം കണ്ടപ്പോൾ ഒരു കുട്ടി അതിന്റെ അർത്ഥം മനസ്സിലാക്കാനാവാതെ തരിച്ചുനിന്നുപോയി. 'മാലാഖയും പിശാചും' ഒരാളിലോ എന്നുള്ള സന്ദേശം ഗുരുക്കന്മാരിലും,ആചാര്യന്മാരിലും അമിത പ്രതീക്ഷയും, ഉന്നത സങ്കല്പങ്ങളുംവെച്ചു പുലർത്തുന്ന കുട്ടികൾക്ക് ഒട്ടേറെ സംഘർഷങ്ങൾ ആവഴിക്കുമുണ്ടാകാം.

### 5. സംഘടിത മതത്തിന്റെ ശൈലികൾ സൃഷ്ടിക്കുന്ന സംഘർഷങ്ങൾ.

ബേതലഹേമും, കാലിത്തൊഴുത്തും, കീറ്റുശീലയും, തച്ച് പണിക്കാരന്റെ ഭവനത്തിൽ വളർത്തപ്പെട്ട ശിശുവായ യേശുവും ശിഷ്യന്മാരുടെ കാലുകൾ കഴുകിയ കർത്താവും ഭാരമേറിയ മരക്കുരിശു ചുമന്നുള്ള ഗോഗുൽത്തായിലേക്കുള്ള യാത്രയും ആ യാത്രയിൽ താനേൽക്കുന്ന ചാട്ടവാറടിയും, തലയിലെ മുൾക്കിരീടവും കാരിരുമ്പാണികളാൽ ക്രൂശിൽ തറയ്ക്കപ്പെടുന്നതുമൊക്കെ കുട്ടികളുടെമനസ്സിൽചില ചിത്രങ്ങളൊക്കെ ഉണ്ടാക്കുന്നുണ്ട്. എളിമയും താഴ്മയും, ത്യാഗവും കുരിശുമൊക്കെ ജീവിതത്തിന്റെ മുഖമുദ്രയാകണമെന്ന് ചില നിമിഷങ്ങളിൽ ചിന്തിച്ചു തുടങ്ങാറുമുണ്ട്. എന്നാൽ കുട്ടികൾ വളരുമ്പോൾ അവർ മനസ്സിലാക്കുന്നു ഇതൊക്കെ പ്രസംഗിക്കാനുള്ള വിഷയങ്ങളാണ്. അല്ലാതെ ജീവിതത്തിൽ അനുകരിക്കാനുള്ളതല്ല. അമ്പരചുംബികളായ ദേവാലയങ്ങളും, സ്വർണ്ണകൊടിമരങ്ങളും, അലങ്കരിക്കപ്പെട്ട അൾത്താരകളും, ക്രിസ്തുവിന്റെ നാമധേയത്തിൽ സ്ഥാപിതമായിരിക്കുന്ന രമ്യഹർമ്മങ്ങളും, അരമനകളും, ആഘോഷമായ വരവേൽപ്പുകളും, ഘോഷയാത്രകളും, നാലും അഞ്ചും സെറ്റ് ബാന്റുകളുടെയും, ശിങ്കാരിമേളങ്ങളുടെയും അകമ്പടിയോടുകൂടിയുള്ള വർണ്ണ ശബളിമയാർന്ന റാസകളും, കൗതുകകരമായ ആകാശദീപക്കാഴ്ചകളും ഒക്കെ ചേരുമ്പോൾ കാലിത്തൊഴുത്തും, കീറ്റുശീലയും, ക്രൂശാരോഹണവും ടാബ്ലോകളിൽ മാത്രം അവതരിപ്പിക്കാനുള്ളതാണെന്ന വസ്തുതകളാണെന്ന് തിരിച്ചറിയുന്നു. ഇത്തരം തിരിച്ചറിവ് ഉണ്ടാകുന്നവർക്ക് ആദ്ധ്യാത്മിക വൈരുദ്ധ്യങ്ങൾ സംഘർഷ ഹേതുകങ്ങളാണ്.

### 6. മീഡിയാ സൃഷ്ടിക്കുന്ന സംഘർഷങ്ങൾ

മീഡിയാ മൂല്യങ്ങൾക്ക് ഏകമുഖവും, ഏകലക്ഷ്യവുമില്ല. ഉള്ളത് ഒന്നുമാത്രം. കച്ചവട താല്പര്യം. കൂടുതൽ പ്രേക്ഷകരെ ലഭിക്കണം. കൂടുതൽ പരസ്യങ്ങൾ ലഭിക്കണം. കൂടുതൽ ലാഭം ഉണ്ടാക്കണം. സമൂഹത്തിൽ എല്ലാതരത്തിലുള്ള മനുഷ്യരുണ്ട്. എല്ലാവരേയും തൃപ്തിപ്പെടുത്തുക എന്നതാണ് അവരുടെ ലക്ഷ്യം. ആദ്ധ്യാത്മികത മാത്രം ലക്ഷ്യം വെച്ചിട്ടുള്ള മാധ്യമങ്ങൾക്കുപോലും നിലനിൽക്കണമെങ്കിൽ കച്ചവടതാല്പര്യങ്ങളും കൂടെ അല്പസ്വല്പം സംരക്ഷിച്ചെങ്കിലേ സാദ്ധ്യമാവൂ! ബ്ലേഡുകമ്പനിക്കാരുടെയും, ബാർ ഹോട്ടലുകാരുടെയും, നികുതി വെട്ടിപ്പുകാരുടെയും, അമിത പലിശക്കാരുടെയും ഒക്കെ സംഭാവനകൾ സ്വീകരിച്ചുകൊണ്ടുമാത്രമേ ആദ്ധ്യാത്മികത മാത്രം ലക്ഷ്യം വെച്ചിട്ടുള്ള മാധ്യമങ്ങൾക്കും നിലനിൽക്കാനാവുകയുള്ളൂ. ഒരുവശത്തു 'കുടുംബം തകരുന്നു' എന്ന മുറവിളി കൂടുമ്പോൾ മറുവശത്ത് 'സെലിബ്രിറ്റികളുടെ കുടുംബ തകർച്ച' യുടെ ആവശ്യത്തിലധികം വിവരണങ്ങൾ നൽകി വായനക്കാരെ സന്തോഷിപ്പിക്കുന്നു. ഒരുവശത്ത് ബലാൽസംഗത്തെ അപലപിക്കുമ്പോൾ മറുവശത്ത് അതിനേപ്പറ്റി ദീർഘമായ വിശദീകരണവും വിശകലനവും നൽകി ചെറുപ്പക്കാരെ ഇക്കിളിപ്പെടുത്തുന്നു. ഒരു വശത്ത് മോഷണത്തെ അധിക്ഷേപിക്കുമ്പോൾ മറുവശത്ത് അതിസാഹസികമായി മോഷണം നടത്തുന്നവരെ ധീരന്മാരായി കുട്ടികൾ മനസ്സിൽ പ്രതിഷ്ഠിക്കുന്നു. ചിലതിൽ നന്മ വിജയിക്കുമ്പോൾ, മറ്റു ചിലതിൽ തിന്മ വിജയിക്കുന്നു. നന്മയും തിന്മയും തിരിച്ചറിയാനാവാത്ത വിധം മീഡിയാ ചെറുപ്പക്കാരെ ചിന്താക്കുഴപ്പത്തിലാക്കുന്നു. മൊബൈലും, ഇന്റർനെറ്റും, ഫേസ്ബുക്കും ത്രില്ലുകൾ സൃഷ്ടിക്കുന്ന അവസ്ഥയിലേക്കു മാറ്റപ്പെട്ടപ്പോൾ, ആദ്ധ്യാത്മിക മൂല്യങ്ങൾ അതിന്റെ 'റേഞ്ചിൽ' വരുന്ന വിഷയങ്ങളേ അല്ല. മദ്യമയക്കുമരുന്നുകൾ പോല 'മീഡിയാ അഡിക്ഷൻ' യുവാക്കളുടെ ആദ്ധ്യാത്മിക സംഘർഷം കണ്ടമാനം വർദ്ധിപ്പിച്ചിരിക്കുന്നു.

### 7. ശാരീരിക മാനസിക വളർച്ച സൃഷ്ടിക്കുന്ന സംഘർഷങ്ങൾ

ശരീരവും മനസ്സും സ്വാഭാവികമായി വളരുന്നതാണ്. ആ വളർച്ചയിൽ ലൈംഗികതയും അതിനോടു ചേർന്നുള്ള അനുഭൂതികളും സ്വാഭാവികമായി വളരും. എതിർ ലിംഗത്തോട് ആകർഷണീയത തോന്നുന്നു. ശരീരത്തിൽ ആസ്വദിക്കാൻപാകമായ ലൈംഗികത എങ്ങനെ കൈകാര്യം ചെയ്യണമെന്നും കുട്ടികൾക്ക് വ്യക്തമായ അറിവും ബോദ്ധ്യവും ഒരിടത്തുനിന്നും ലഭിക്കുന്നില്ല. "സ്ത്രീയെ ദുർമോഹത്തോടെ നോക്കുമ്പോൾ വ്യഭിചാരം ചെയ്യുന്നു" എന്ന് ഒരു വശത്തു നിന്നു കേൾക്കുമ്പോൾ മറുവശത്ത് ജീവിതത്തിലെ ഏറ്റം സുന്ദരമായ ഈ അനുഭൂതി ആവോളം ആസ്വദിക്കണമെന്ന് മറുചിലരും ഓതിക്കൊടുക്കുന്നു. കുട്ടികൾ ഈ കാര്യത്തിലും വളരെ സംഘർഷം അനുഭവിക്കുന്നു. ലൈംഗികത ഒഴിവാക്കപ്പെടാനാവാത്ത ഊർജ്ജവും, അനുഭൂതിയുമാണ്. ശരിയായ വളർച്ചയുള്ള ഒരു കുട്ടിക്കും ഈ യാഥാർത്ഥ്യത്തെ നിഷേധിക്കാനാവുകയില്ല. ആരാധനയിൽ അൾത്താരയിലേക്കു നോക്കുന്നതിനേക്കാൾ അനുഭൂതിദായകം വശങ്ങളിലേക്ക് നോക്കുന്നതായിരിക്കും. അതിനുവേണ്ടി തന്നെ ആരാധിക്കാൻ പോകാമെന്ന് ചിന്തിക്കുന്നവരും ഇല്ലാതില്ല. അപക്വപ്രേമം മുതൽ അരുതാത്ത ബന്ധങ്ങളിൽ വരെ ഇതു ചെന്നെത്താം. ലഹരി സാധനങ്ങൾക്കൂടി അകമ്പടിയുണ്ടായാൽ യൗവനത്തിന്റെ തകർച്ചയുടെ ചിത്രം പൂർത്തിയായി. ആത്മീയതയോടു ബന്ധപ്പെട്ടാൽ എല്ലാ ഉല്ലാസങ്ങളോടും വിടപറയേണ്ടിവരും. അതിനാൽ ആത്മീയതയോടു അകന്നു നിൽക്കുന്നതാണ് ജീവിതം ഉല്ലാസപ്രദമാക്കാൻ ഏറെ നല്ലത് എന്ന് ചിന്തിച്ചുപോകുന്നു.

### 8. സമ്പ്രദായക്കാർ സൃഷ്ടിക്കുന്ന ആന്തരീയ സംഘർഷങ്ങൾ

'നാടോടുമ്പോൾ നടുവേ ഓടണം' എന്നത് മലയാളികളുടെ വേദവാക്യ

ശേഷം 24-ാം പേജിൽ



# ശതാഭിഷേക നിറവിൽ
## വിലനിലത്ത് മത്തായി കത്തനാർ

**ഫാ. വി. എം. മത്തായി ഫൗണ്ടേഷൻ ജീവകാരുണ്യ പദ്ധതിക്കായി ഒരു കോടി രൂപായുടെ നിക്ഷേപം ലക്ഷ്യമിടുന്നു**

— ജോർജ് തഴക്കര —

വിലനിലത്ത് മത്തായി കത്തനാർ പ്രത്യക്ഷത്തിൽ ഒരു മണ്ടനാണ്. ചിലപ്പോഴൊക്കെ അദ്ദേഹം മണ്ടത്തരം പറയുന്നു എന്നാണ് കേൾക്കുന്നവർക്കു തോന്നുക. എന്നാൽ ആ മണ്ടത്തരങ്ങൾ യാഥാർത്ഥ്യമാകുമ്പോൾ സത്യത്തിൽ വിലനിലത്ത് മത്തായി കത്തനാർ മറ്റുള്ളവരെയാണ് മണ്ടരാക്കുന്നത്. ഈ മണ്ടത്തരത്തിനു പിന്നിൽ ദൈവത്തിന്റെ തീരുമാനമുണ്ട്. നിരന്തര പ്രാർത്ഥനയുടെ അനുഭവത്തിൽനിന്നുമാണ് ഇതു സാധ്യമാകുന്നത് . തന്റെ മണ്ടത്തരവും സമ്പത്തും സഭയ്ക്കും സമൂഹത്തിനും പ്രയോജനപ്പെടണം. ഇതാണ് മത്തായി കത്തനാരുടെ കാഴ്ചയും ഉൾക്കാഴ്ചയും.

വിദേശത്ത് പാരാമെഡിക്കൽ മേഖലയിൽ പ്രവർത്തിച്ച ശേഷമാണ് വി.എം.മത്തായി പൂർണ്ണ വൈദികനാകുന്നത്. വൈദിക പാരമ്പര്യമുള്ള കുടുംബത്തിലെ അംഗം. മാവേലിക്കരയുടെ ആദ്ധ്യാത്മിക സാംസ്കാരിക മേഖലയിൽ സ്വാധീനം ചെലുത്തിയവരായിരുന്നു പൂർവ്വപിതാക്കന്മാർ.

വിലനിലത്ത് മത്തായി കത്തനാരെ ഏറെപ്പേരും സ്നേഹിക്കുന്നു. ശരിയെന്നു തോന്നുന്ന കാര്യങ്ങൾ മുഖം നോക്കാതെ പറയുന്നു. മന്ത്രിയും തന്ത്രിയും ഒരുപോലെ ഇദ്ദേഹത്തിൽനിന്നും ശകാരം കേട്ടിരിക്കുന്നു. വിലനിലത്ത് മത്തായി കത്തനാർ പറയുന്നതിൽ കാര്യമുണ്ടെന്ന് സഭാപിതാക്കന്മാർ ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു. മാത്യൂസ് പ്രഥമൻ കാതോലിക്ക ബാവായും മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവായും വിലനിലത്ത് മത്തായി കത്തനാരെ ആത്മാർത്ഥമായി സ്നേഹിച്ചിരുന്നു, അംഗീകരിച്ചിരുന്നു, ചേർത്തുനിർത്തിയിരുന്നു, ഉപദേശം തേടിയെത്തിയിരുന്നു. ദിദിമൊസ് പ്രഥമൻ ബാവ ഇദ്ദേഹത്തിന്റെ ശാഠ്യങ്ങളെയും അംഗീകരിച്ചിരുന്നു.

ബഹുമുഖ വ്യക്തിത്വത്തിന്റെ ഉടമയാണ് വിലനിലത്ത് മത്തായി കത്തനാർ. സഭയെയും സമൂഹത്തെയും ഒരുപോലെ ഇദ്ദേഹം സ്നേഹിക്കുന്നു. ആത്മീയതയുടെ അടിത്തറയിൽനിന്നുകൊണ്ട് ഭൗതികമായ വളർച്ചയിലൂടെയുള്ള പുരോഗതിയാണ് വിലനിലത്ത് മത്തായി കത്തനാർ ആഗ്രഹിക്കുന്നത്.

അതിവിശാലമായ കൊല്ലം ഭദ്രാസനത്തിന്റെ സെക്രട്ടറി എന്ന നിലയിലാണ് മലങ്കരസഭ ഫാ.മത്തായി വിലനിലത്തിന്റെ പ്രവർത്തനരീതി തിരിച്ചറിയുന്നത്. എന്തു ലഭിക്കും എന്നതിലായിരുന്നില്ല, മറിച്ച് സഭയ്ക്കു വേണ്ടി എന്തു നൽകാൻ കഴിയും എന്നതിലായിരുന്നു ശ്രദ്ധിച്ചിരുന്നത്. നൂറനാട് കുഷ്ഠരോഗാശുപത്രിയിലെ ആത്മീയകാര്യങ്ങളിൽ വിലനിലത്ത് മത്തായി കത്തനാർ ബദ്ധശ്രദ്ധനായിരുന്നു. കുഷ്ഠരോഗികളെ അകറ്റിനിർത്തിയിരുന്ന കാലത്ത് വിശുദ്ധ കുർബാന അർപ്പിച്ച് അധരങ്ങളിൽ പകർന്നുനൽകാൻ അരനൂറ്റാണ്ടു മുമ്പുതന്നെ വിലനിലത്ത് കത്തനാർക്ക് ഒരു മടിയുമില്ലായിരുന്നു.

വിലനിലത്ത് കത്തനാരുടെ സ്വപ്നപദ്ധതികളിലൊന്നായിരുന്നു മാവേലിക്കര ഭദ്രാസനം. 'നടക്കാത്ത കാര്യങ്ങളെക്കുറിച്ചു പറഞ്ഞു നടക്കുന്നു' എന്നായിരുന്നു ആദ്യ ആക്ഷേപം. ഒറ്റയാൾപോരാളിയെപ്പോലെ ഭദ്രാസനത്തിനുവേണ്ടി പോരാടി. ഒടുവിൽ മാവേലിക്കര ഭദ്രാസനം യാഥാർത്ഥ്യമായി. അതുവരെ അതിനെ എതിർത്തവർ മുൻനിരയിൽനിന്നുകൊണ്ട് മഹത്വവർണ്ണന നടത്തുന്നതും മൗനിയായി കേട്ടു നിന്നു. വിദ്യാഭ്യാസ മേഖലയിൽ പ്രശസ്തമായ സ്ഥാപനങ്ങൾ ഉണ്ടാകണമെന്ന് ആഗ്രഹിച്ചു. എഞ്ചിനീയറിംഗ് കോളജിനായി കോടികൾ വിലമതിക്കുന്ന വസ്തുക്കൾ സർക്കാരിനായി സൗജന്യമായി നൽകി.

മാവേലിക്കരയിലെ ഐക്യക്രിസ്തീയ കൂട്ടായ്മയുടെ നടുനായകത്വം വഹിച്ചവരിൽ പ്രധാനിയായിരുന്നു വിലനിലത്ത് മത്തായി കത്തനാർ. സഭയ്ക്ക് ഭദ്രാസനം ഉണ്ടായിക്കഴിഞ്ഞപ്പോൾ സഭാംഗങ്ങൾക്ക് ആത്മീയ ഉണർവ്വിനായി മാവേലിക്കരയിൽ ഓർത്തഡോക്സ് കൺവൻഷൻ ആരംഭിച്ചപ്പോഴും വിലനിലത്ത് മത്തായി കത്തനാർ അതിൽ പ്രധാനിയായി. എക്യുമെനിക്കൽ സഭാനേതാക്കളുടെ കൂടിവരവിനുള്ള വേദി ഉണ്ടാകേണ്ടതിന്റെ ആവശ്യകത തിരിച്ചറിഞ്ഞതിന്റെ ഫലമായിട്ടാണ് 'ക്രിസ്ത്യൻ കൾച്ചറൽ ഫോറ'ത്തിനു രൂപം നൽകിതും ഡയറക്ടറായി സേവനം അനുഷ്ഠിക്കുന്നതും.

വൈ.എം.സി.എ, വൈ.ഡബ്ല്യു.സി.എ, റോട്ടറി തുടങ്ങിയ സാംസ്കാരിക പ്രസ്ഥാനങ്ങൾ ആരംഭിച്ചപ്പോഴും അതിന്റെ പ്രാരംഭ പ്രവർത്തനത്തിൽ വിലനിലത്ത് മത്തായി കത്തനാരുടെ സാന്നിദ്ധ്യമുണ്ടായിരുന്നു. കാർഷിക മേഖലയുടെ പ്രാധാന്യത്തെ വർദ്ധിപ്പിക്കുന്നതിനായി പുഞ്ചകൃഷി സമിതികൾ രൂപീകരിക്കുകയും, അഗ്രിഹോർട്ടി കൾച്ചറൽ സൊസൈറ്റിയുടെ ഭാഗമായി നിന്നുകൊണ്ട് അതിന്റെ ചെയർമാനായി പ്രവർത്തിക്കുകയും ചെയ്തു.

പി.സി.അലക്സാണ്ടർ, സി.എം.സ്റ്റീഫൻ തുടങ്ങിയവർ അഖില കേരള ബാലജനസഖ്യത്തിലെ മാവേലിക്കരയിൽനിന്നുള്ള ആദ്യകാലപ്രവർത്തകരായിരുന്നു. വിലനിലത്ത് മത്തായി കത്തനാർ ബാലജനസഖ്യത്തിന്റെ പ്രവർത്തനവുമായി സഹകരിക്കാൻ തുടങ്ങിയതോടുകൂടി അതിന് പ്രകടമായ വളർച്ചയുണ്ടായി. വിലനിലത്ത്

ശേഷം 43-ാം പേജിൽ

## സ്നേഹഭവൻ : വെല്ലൂർ

മദ്രാസ് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ 33 വർഷമായി വെല്ലൂർ സി.എം.സി. ആശുപത്രിക്ക് സമീപത്തായി പ്രവർത്തിച്ചുവരുന്ന സ്നേഹഭവൻ ആധുനിക സൗകര്യങ്ങളോടു കൂടി പുനർനിർമ്മിച്ചിരിക്കുന്നു. താമസ സൗകര്യത്തിനായി 25 മുറികൾ ഉണ്ട്.

കൂടുതൽ വിവരങ്ങൾക്ക്:
Fr. Joby M. George,
St. Luke Orthodox Church, 45
Palar Bridge, Behind New Bustand,
Old Kalpadi Road, Velloore-4,
Phone: 0416 2227108, 07598443815,
E-mail: frjobymgeorge@gmail.com

## ഇ.എം. ഫിലിപ്പിനെ അനുസ്മരിച്ചു

**കോട്ടയം:-** പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിനൊപ്പം സെക്രട്ടറി, മലങ്കര അസ്സോസിയേഷൻ സെക്രട്ടറി എന്നീ നിലകളിൽ സേവനമനുഷ്ഠിക്കുകയും സഭയുടെ വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്ക് നായകത്വം വഹിക്കുകയും ചെയ്ത ഇടവഴിക്കൽ ഇ.എം. ഫിലിപ്പ് അനുകരണീയ നേതൃത്വ ഗുണങ്ങളുള്ള അത്മായ നേതാവായിരുന്നു എന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പറഞ്ഞു. ഇ.എം. ഫിലിപ്പ് ചരമശതാബ്ദിയോടനുബന്ധിച്ച് ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ അനുസ്മരണ പ്രസംഗം നടത്തുകയായിരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ.

## രണ്ടാം റാങ്ക്






മലങ്കര ഓർത്തഡോക്സ് സഭയുടെ മർത്തമറിയം വനിതാ സമാജം കേന്ദ്ര ഓഫിസിന്റെ കൂദാശയോടനുബന്ധിച്ച് നടന്ന പൊതു സമ്മേളനം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. തോമസ് മാർ അത്താനാസിയോസ്, ഡോ. യൂഹാനോൻ മാർ തേവോദോറോസ്, സഖറിയാസ് മാർ അന്തോണിയോസ്, ഡോ. സഖറിയാസ് മാർ തേയോഫിലോസ്, ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, മറിയാമ്മ ചാക്കോ, ഫാ. ജോൺ ശങ്കരത്തിൽ എന്നിവർ സമീപം.

# മർത്തമറിയം വനിതാ സമാജം കേന്ദ്ര ഓഫീസ് ഉദ്ഘാടനം

**കോട്ടയം:-** സാമൂഹിക പശ്ചാത്തലത്തിൽ വിവിധ വെല്ലുവിളികൾ ഉയർത്തുന്ന സാഹചര്യത്തിൽ ദൈവസാന്നിധ്യത്തിൽ മുന്നേറണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. ദൈവത്തെ മുറുകെ പിടിച്ച് ദൈവഹിതപ്രകാരം ജീവിക്കണമെന്നും അദ്ദേഹം ഓർമ്മിപ്പിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ മർത്തമറിയം വനിതാ സമാജം കേന്ദ്ര ഓഫിസിന്റെ കൂദാശയും വനിതാ ഹോസ്റ്റലിന്റെ ശിലാസ്ഥാപനവും പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു.

സമാജം പ്രസിഡന്റ് ഡോ. യൂഹാനോൻ മാർ തേവോദോറോസ് അധ്യക്ഷത വഹിച്ചു. തോമസ് മാർ അത്താനാസിയോസ്, സഖറിയാസ് മാർ അന്തോണിയോസ്, ഡോ. സഖറിയാസ് മാർ തേയോഫിലോസ്, ഡോ. സഖറിയാസ് മാർ അപ്രേം, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ, ഫാ. ജോൺ ശങ്കരത്തിൽ ഫാ. തോമസ് ജോർജ്, പ്രൊഫ. മേരി മാത്യു, ഡോ. വൽസമ്മ സാമുവൽ, മറിയാമ്മ ചാക്കോ, എന്നിവർ പ്രസംഗിച്ചു.

കേന്ദ്ര ഓഫീസിനോടു ചേർന്നുള്ള ചാപ്പലിൽ എല്ലാ രണ്ടാം ബുധനാഴ്ചയും ഏഴിനു കുർബ്ബാന ഉണ്ടായിരിക്കും.

# ഫാ. മത്തായി വിലനിലം ഫൗണ്ടേഷൻ

**മാവേലിക്കര:** മാവേലിക്കരയുടെ ആദ്ധ്യാത്മിക സാംസ്കാരിക സാമൂഹിക മേഖലകളിൽ വികസനത്തിന്റെ കൈയ്യൊപ്പ് പതിപ്പിച്ച ഓർത്തഡോക്സ് സഭയുടെ മാവേലിക്കര ഭദ്രാസന പ്രഥമ സെക്രട്ടറിയും, കൊല്ലം ഭദ്രാസന മുൻ സെക്രട്ടറിയും, മാവേലിക്കരയുടെ അഭിമാനവുമായ ഫാ.വി.എം.മത്തായി വിലനിലത്തിന്റെ ശതാഭിഷേകത്തോടനുബന്ധിച്ച് 'ഫാ. മത്തായി വിലനിലം ഫൗണ്ടേഷന്റെ' ഉദ്ഘാടനം 2014 സെപ്റ്റംബർ 14 ഞായറാഴ്ച 3 മണിക്ക് തഴക്കര മാർത്തോമ പാരീഷ് ഹാളിൽ നടത്തും.

ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കും. കേരള മുഖ്യമന്ത്രി ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്യും. വിവിധ ജീവകാരുണ്യപദ്ധതികളുടെ ഉദ്ഘാടനത്തിന്റെ ഭാഗമായി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത പരുമല കാൻസർ സെന്ററിനായി ഒരു ലക്ഷം രൂപ സ്വീകരിക്കും. ഒരു ലക്ഷം രൂപയുടെ 'ഫാ. മത്തായി വിലനിലത്ത് ഫൗണ്ടേഷൻ അവാർഡും സമ്മേളനത്തിൽ നൽകുമെന്ന് സ്വാഗതസംഘം ചെയർമാൻ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത അറിയിച്ചു.




## സൂവോഗോ

**വി**ശുദ്ധ വിവാഹ കൂദാശയെ കുറിക്കു വാനുള്ള സുറിയാനി പദമാണ് "സൂവോഗോ". 'സാവേഗ്' എന്ന ക്രിയാധാതുവിൽ നിന്ന് രൂപംകൊണ്ട ഈ വാക്കിന് കൂടിച്ചേരുക (to join together), വിവാഹത്തിലൂടെ ഒന്നാകുക (unite in marriage), ഒന്ന് ഒന്നിനോട് ഇഴുകിച്ചേരുക (join with another) എന്നൊക്കെയാണർത്ഥം. എന്നാൽ ഇതിന് 'നുകം' (a yoke) എന്നൊരർത്ഥംകൂടിയുണ്ട്. ഇതും വിവാഹജീവിതത്തിന്റെ ആഴമായ അർത്ഥത്തെ സന്നിവേശിപ്പിക്കുന്നുണ്ട്. മൃഗങ്ങളെക്കൊണ്ട് നിലം ഉഴുതുമറിക്കാൻ ഉപയുക്തമായ ഉപകരണമാണ് നുകം. ഒരു നുകത്തിൽ ബന്ധിക്കപ്പെട്ട രണ്ടു മൃഗങ്ങൾ ഒരേമനസ്സോടെ മുന്നോട്ടു നീങ്ങിയാലേ അതിന്റെ ലക്ഷ്യം നിറവേറുകയുള്ളൂ. വിവാഹം സ്നേഹത്തിന്റെ നുക (ബന്ധനം) മാണ്. കുടുംബ ജീവിതത്തിലും ഒരേ മനസ്സും ലക്ഷ്യവും അനിവാര്യമാണ്. ജീവിത പങ്കാളികൾ രണ്ടുപേർക്കും തുല്യതയും ഉത്തരവാദിത്തവും മാനസിക ഐക്യവും ആവശ്യമാണെന്ന് ഈ പദം അർത്ഥമാക്കുന്നുണ്ട്. ഇതേ ക്രിയാധാതു വിൽനിന്ന് രൂപപ്പെടുന്ന "സാവ്ഗോനോയോ" എന്ന വാക്കിന് ഇരട്ട എന്നർത്ഥമുണ്ട്. ഒരു ശരീരത്തിന്റെ രണ്ട് അവയവങ്ങൾ എന്ന വിപുലമായ അർത്ഥവും ഈ വാക്കി നുണ്ട്. 'ഭർത്താവ് ഭാര്യയ്ക്ക് തലയാകുന്നു'. (എഫെ 5:23) 'ഇരുവരും ഒരു ദേഹമായിത്തീരും'. (എഫെ 5 : 31) എന്ന പരിശുദ്ധ പൗലോസ് ശ്ലീഹായുടെ വിവാഹത്തെ സംബന്ധിച്ച ആശയവും ഈ വാക്ക് വെളിപ്പെടുത്തുന്നു.

**ഫാ. മാത്യു വർഗീസ്, റോം**



## ഗവേഷണ പ്രബന്ധമത്സരം

ഒന്നാം സമ്മാനം
**30,000 രൂപ**
രണ്ടാം സമ്മാനം
**12,000 രൂപ**

വാഷിങ്ടൺ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ സുവർണ്ണജൂബിലി ആഘോഷങ്ങളുടെ ഭാഗമായി പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജീവിതവും ദർശനവും ഉൾക്കൊള്ളിച്ച് ഗവേഷണ പ്രബന്ധ മത്സരം നടത്തും. സഭയിലെ പ്രായഭേദമെന്യേ ആർക്കും പങ്കെടുക്കാം. ഇടവക വികാരിയുടെ സാക്ഷ്യപത്രം ഉണ്ടായിരിക്കണം.

**വിഷയം: പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അന്തർദേശീയ-എക്യുമെനിക്കൽ ദർശനങ്ങളും സംഭവങ്ങളും.**

പ്രബന്ധങ്ങൾ മൗലികമായിരിക്കണം. പുരാതന രേഖകൾ, കൈയ്യെഴുത്തു പ്രതികൾ, ആധികാരിക ഗ്രന്ഥങ്ങൾ, അഭിമുഖങ്ങൾ എന്നിവ പരിശോധിച്ച് അടിക്കുറിപ്പുകളും ഗ്രന്ഥസൂചികയും ഉൾക്കൊള്ളിച്ച് പ്രിന്റുചെയ്ത് അയയ്ക്കണം. A4 size ൽ 20 പേജ് കവിയരുത്.

അവസാന തീയതി : 2014 ഡിസംബർ 15
സമ്മാനം നൽകുന്ന തീയതി : 2015 ജനുവരി 3

*പ്രബന്ധങ്ങൾ അയക്കേണ്ട വിലാസം:*
**ഫാ. ഡോ. ജോൺസൺ സി. ജോൺ**
**C/o മലങ്കരസഭ മാസിക,**
**ദേവലോകം, കോട്ടയം-686004**

## ഡോക്ട്രേറ്റ്



ബാംഗ്ലൂർ യൂണിവേഴ്സിറ്റിയിൽ നിന്നും മറൈൻ ജിയോളജിയിൽ ഡോക്ട്രേറ്റ് ലഭിച്ച വിപിൻ ജോസഫ് മർക്കോസ് പുതുപ്പള്ളി ഇല്ലിക്കൽ ഇ. ജെ. മർക്കോസിന്റെയും കാതോലിക്കേറ്റ് സ്ക്കൂൾ റിട്ട. അദ്ധ്യാപിക വൽസമ്മ മർക്കോസിന്റെയും പുത്രനാണ്. പ്രൊജക്ട് സയന്റിസ്റ്റായി ഇന്റഗ്രേറ്റഡ് കോസ്റ്റൽ ആന്റ് മറൈൻ ഏരിയാ മാനേജ്മെന്റ് ചെന്നൈയിൽ ജോലി ചെയ്യുന്നു. പുതുപ്പള്ളി സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്.

## സർക്കുലേഷൻ മാനേജർ



**കോട്ടയം:** മലങ്കരസഭ മാസികയുടെ സർക്കുലേഷൻ മാനേജരായി നിയമിതനായ കെ. എ. ജോൺ പട്ടശ്ശേരിൽ. കോട്ടയം പാച്ചിറ സെന്റ് മേരീസ് ഇടവകാംഗവും, റിട്ട. അസി. ട്രഷറി ഓഫീസറുമാണ്.

**ഫോൺ: 9744648617**



## കുട്ടികളിലെ...

20-ാം പേജിൽ നിന്നു തുടർച്ച...

മാണ്. സമൂഹത്തിൽ എല്ലാവരും ചെയ്യുന്നത് അനുകരിക്കുകയാണ് ആവശ്യമെന്ന് മുതിർന്നവരും ചിന്തിക്കുന്നു. അങ്ങനെയെങ്കിൽ കുട്ടികളെ കുറ്റം പറയാനാവുമോ? മുതിർന്നവർക്കുപോലും സമൂഹത്തിന്റെ സമ്മർദ്ദങ്ങളെ അതിജീവിക്കാനാവുന്നില്ല. 'സ്മാർട്ട് ഫോൺ' ഇല്ലാതെ ഇനി കോളേജിൽ ഞാൻ പോകുന്നില്ല എന്ന് യുവാവ് ശാഠ്യം പിടിക്കുമ്പോൾ അതിനു പിന്നിലുള്ള സമപ്രായക്കാരുടെ സമ്മർദ്ദത്തെ കുട്ടികളുടെ വശത്തുനിന്ന് മനസ്സിലാക്കാൻ മുതിർന്നവർക്ക് സാധിക്കേണ്ടിയിരിക്കുന്നു. തങ്ങളുടെ മക്കൾ ആരുടെയും പിന്നിലാകരുത് എന്ന് കരുതി കുട്ടികൾക്ക് വേണ്ടതിലധികം ഭൗതിക സൗകര്യങ്ങൾ കൊടുക്കുന്ന മാതാപിതാക്കൾ ഒരു കാര്യം മറന്നു പോകുന്നു. അവർ നല്ല കാര്യങ്ങളിൽ മാത്രമല്ല മറ്റു പലതിലും മുൻപന്തിയിലാകും. ഏതുതിന്മയും സമൂഹം അംഗീകരിച്ചു കഴിയുമ്പോൾ അതു തിന്മയല്ലാതാകും. അതിനെതിരെ ആരെങ്കിലും ശബ്ദം ഉയർത്തിയാൽ അതു ഒറ്റപ്പെട്ടതും അനുസരിക്കാൻ ബാദ്ധ്യസ്ഥമല്ലെന്ന നിലയിലും കുട്ടികൾ മനസ്സിലാക്കാൻ സാദ്ധ്യതയുണ്ട്.

### 9. ആദ്ധ്യാത്മികതയിലെ ഏതു ബ്രാൻഡു തെരഞ്ഞെടുക്കണമെന്ന സംഘർഷം

സാധനങ്ങൾ വാങ്ങാൻ സൂപ്പർ മാർക്കറ്റിൽ ചെന്നാൽ ഉപഭോക്താവിന് തെരഞ്ഞെടുപ്പിനെക്കുറിച്ച് സംഘർഷമുണ്ടാകുന്നു. സോപ്പും, പേസ്റ്റും, തുടങ്ങി ഏതു സാധനങ്ങൾ വാങ്ങാൻ തുടങ്ങിയാലും നിരവധി ബ്രാൻഡുകളുണ്ട്. തെരഞ്ഞെടുക്കുവാൻ വളരെ പ്രയാസം. അതുപോലെയാണ് ആത്മീയതയിലും. മുൻപ് കാത്തലിക്, ഓർത്തഡോക്സ്, പ്രൊട്ടസ്റ്റന്റ് എന്ന പ്രധാന ബ്രാൻഡുകളേ ഉണ്ടായിരുന്നുള്ളൂ. പിന്നീട് പെന്തക്കോസ്തും വന്നു ചേർന്നു. ഇന്ന് ഓരോ സഭയ്ക്കുള്ളിലും വിവിധ ബ്രാൻഡുകളിൽ ആത്മീയത ലഭ്യമാണ്. രണ്ടുനേരം കുടുംബ പ്രാർത്ഥനയും കല്പിക്കപ്പെട്ട നോമ്പ്, ഉപവാസം ഇവയുടെ അനുഷ്ഠാനങ്ങളും, തുടങ്ങി ആരാധന കേന്ദ്രീകൃതമായ "ക്ലാസ്സിക്കൽ ബ്രാൻഡ്" അധികം പേർക്കും ആകർഷണീയമല്ല. പെട്ടെന്ന് ദൈവാനുഗ്രഹം പിടിച്ചു പറ്റുന്ന ആത്മീയതയോടാണ് പലർക്കും താല്പര്യം. ആണ്ടിലൊരിക്കൽ പദയാത്രയും വേണ്ടി വന്നാൽ യെരുശലേം തീർത്ഥാടനവും ആകാമെങ്കിൽ ആത്മീയതയുടെ പൂർത്തീകരണമായി. കരിസ്മാറ്റിക്, ന്യൂജനറേഷൻ ലോകത്തേക്കുകടന്നാൽ അവിടെ ഹൈപ്പർ മാർക്കറ്റിലേപ്പോലെ ഓരോരുത്തരുടെ ഇഷ്ടം അനുസരിച്ച് തെരഞ്ഞെടുക്കാം.. മാന്ത്രിക ഏലസ്, ഭൂതോച്ചാടനം, പ്രവചനം, ആത്മാഭിഷേകം, ആന്തരിക സുഖം, രോഗശാന്തി, ഉദ്ദിഷ്ഠകാര്യസാദ്ധ്യം, ആത്മാവിന്റെ തീക്കനൽ തുടങ്ങി നൂറു നൂറു ബ്രാൻഡുകൾ ലഭ്യമാണ്. ഇവയിൽ പലരും ആധുനിക ഹൈടെക് വിദ്യകൾ കൂടി ഉപയോഗിക്കുമ്പോൾ കുട്ടികൾക്ക് അത് ഏറെ ഇഷ്ടമാകുന്നു. ദീർഘനേരം കുത്തിപ്പിടിച്ചു നിന്ന് ആരാധിക്കുന്ന ആത്മീയത അവർക്കു പഴഞ്ചനാകുന്നു. അല്പം ആത്മീയ വെളിച്ചം കിട്ടട്ടിയ കുട്ടികൾക്ക് ഇത് വലിയ സംഘർഷത്തിന്റെ മേഖലയാണ്. പോരെങ്കിൽ, മാതാപിതാക്കളിൽ നിന്ന് അകലെ എവിടെയെങ്കിലും ദൂരത്തായിരിക്കുമ്പോൾ ഈ കൂട്ടർ കുട്ടികളെ പേടിപ്പിക്കുവാനും മറക്കാറില്ല. പേടിച്ച് ഇത്തരം ഗ്രൂപ്പിൽ ചേർന്നാൽ, പിൻതിരിയുന്നത് കൂടുതൽ അപകടമാണെന്ന് പിന്നെയും പേടിപ്പിച്ചുകൊണ്ടിരിക്കും. ഇത്തരം ഗ്രൂപ്പിൽ നിന്നു വിട്ടുപോരാൻകുട്ടികൾക്ക് ആവില്ല.

### 1. എന്താണ് പ്രതിവിധി?

നമ്മുടെ കർത്താവിന് ചുറ്റും എപ്പോഴും വലിയ പുരുഷാരമുണ്ടായിരുന്നു. അവരിൽ നിന്നു താൻ 12 ശിഷ്യന്മാരെ തെരഞ്ഞെടുത്തു. ദൈവരാജ്യത്തിന്റെ മർമ്മം അവരെ കാണിക്കുകയും പഠിപ്പിക്കുകയും ചെയ്തു. എന്നിട്ടും പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതുവരെ അവർ ഉറപ്പുള്ളവരായില്ല. ആത്മീയത വളർത്തിയെടുക്കുവാൻ എല്ലാമതങ്ങളിലും പൊതുവെ അംഗീകരിക്കപ്പെട്ട ഒരു തത്വമുണ്ട്, ഒരു ഗുരുവുണ്ടായിരിക്കണം. പൗരസ്ത്യ സഭകൾ ഈ തത്വം വളരെ അംഗീകരിച്ചിരുന്നു. ആജീവനാന്ത 'ഇടവക പട്ടക്കാർ' എന്ന പഴയ രീതിയുടെ ഒരുനല്ല ലക്ഷ്യം അതായിരുന്നു. ശിശുവിന്റെ ജനനം മുതൽ വളർച്ചയുടെ ഓരോ പടവിലും അവരുടെ കൂടെ വസിച്ച്, അവരിലെ ആന്തരീക സംഘർഷങ്ങൾ മനസ്സിലാക്കി. സ്വന്ത അനുഭവത്തിൽ അത്തരം സംഘർഷങ്ങളെ അതിജീവിച്ചതിന്റെ നല്ല പാഠങ്ങൾ പഠിപ്പിച്ച് വളർത്തുകയെന്നത് ഗുരുവിന്റെ ധർമ്മമായിരുന്നു.

### 2. കൗൺസലിംഗും ആത്മീയഗുരുക്കന്മാരും വേണം

കുട്ടികളിലെ ആത്മീയ സംഘർഷങ്ങളെ അതിജീവിക്കാൻ സെക്കുലർ കൗൺസലിംഗ് മാത്രം പോരാ. താൽക്കാലികമായിട്ടുള്ള മാനസീക, വൈകാരിക സംഘർഷങ്ങളെ ലഘൂകരിച്ചു കൊടുക്കാൻ നല്ല കൗൺസലിംഗുകൊണ്ടു സാധിച്ചു എന്നിരിക്കാം. എന്നാൽ ഒരാളിന്റെ ആത്മീയ വളർച്ചയ്ക്കു ഈ കൗൺസലിംഗു മാത്രം മതിയാവുകയില്ല. കുട്ടികളുടെ ആന്തരീക ലോകത്തെ മനസ്സിലാക്കാൻ കൗൺസലിംഗ് പഠനവും, ദൈവകൃപയിൽ ആശ്രയിച്ച് അതിനെ തരണം ചെയ്യാനുള്ള വഴികൾ പഠിപ്പിക്കാൻ ആത്മീയതയും കൂടി ഒത്തുചേർന്നാൽ അതായിരിക്കും കുട്ടികൾക്ക് പ്രയോജനപ്പെടുന്നത്. ഇത് ഏതെങ്കിലും പ്രൊഫഷനൽ കൗൺസലേഴ്സിനെ ഏൽപ്പിച്ചുകൊടുക്കുകയല്ല ആവശ്യം. മാതാപിതാക്കൾ, സൺഡേസ്ക്കൂൾ ആദ്ധ്യാപകർ, ആചാര്യ സ്ഥാനികൾ, ആത്മീയ പക്വത നേടിയവർ എന്നിവർക്കൊക്കെ കുട്ടികളുടെ ആത്മീയ സംഘർഷങ്ങളെ അതിജീവിക്കാൻ അവരെ സഹായിക്കാനാവും. ഈ കാര്യത്തിൽ പ്രഥമ ഉത്തരവാദിത്വം മാതാപിതാക്കൾക്കാണ്. ചില വിഷയങ്ങൾ കൈകാര്യം ചെയ്യാൻ അവർക്ക് അപര്യാപ്തത തോന്നിയാൽ ഉത്തമരായ ആത്മീയഗുരുക്കന്മാരെ പരിചയപ്പെടുത്തുവാനും, അവരുടെ അടുക്കൽ കുട്ടികളെ എത്തിക്കുവനും അവർക്കു ചുമതലയുണ്ട്. ഇടവകയിലെ വൈദികനും, സൺഡേസ്ക്കൂളുകളിലെ മുതിർന്ന അദ്ധ്യാപകരും ഈ ആത്മീയ ഗുരുക്കന്മാരുടേ ശ്രേണിയിലുണ്ടെന്ന് മാതാപിതാക്കൾക്ക് ബോദ്ധ്യം വരുന്ന നിലയിൽ വർത്തിച്ചാൽ, അവർ വേറെ എങ്ങും ആത്മീയ ഗുരുക്കന്മാരെ തേടിപ്പോകേണ്ടി വരികയില്ലായിരുന്നു. ■

# പുസ്തകശാല

### മഹിതയാം ബാബിലോൺ
വെരി.റവ.വി.ഐ. മാത്യൂസ് കോറെപ്പിസ്ക്കോപ്പാ




പുരാതന സംസ്ക്കാരമായ ബാബിലോണിയൻ സംസ്ക്കാരത്തിന്റെ വേരുകൾ തേടിയുള്ള അന്വേഷണം. പുരാതന നഗരങ്ങളെക്കുറിച്ച് സവിസ്തര പ്രതിപാദനം. സോഫിയാ ബുക്സ്, കോട്ടയം, പേജ് 190, വില 110.

### മലങ്കരസഭയുടെ സമ്പൂർണ്ണ... ചരിത്രം
ഫാ.ഡോ.ജോസഫ് ചീരൻ, കെ.വി. മാമ്മൻ




മലങ്കരസഭയുടെ സമ്പൂർണ്ണ ചരിത്രം (എ.ഡി. 52-2014). മലങ്കരസഭയുടെ സചിത്ര ചരിത്രവും ആധുനിക സഭാ ചരിത്രത്തിലെ സുപ്രധാന സംഭവങ്ങളുടെ വിവരണവും. ഗവേഷകർക്കും ചരിത്ര സ്നേഹികൾക്കും ഉത്തമം. സഭയുടെ ചരിത്രം പഠിക്കുവാൻ വിശ്വാസികളെ സജ്ജമാക്കുന്ന കൃതി. കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം, കോട്ടയം-18, പേജ് 700, വില 500.

### Holistic Wisdom
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ (എഡി.)




വേദശാസ്ത്രജ്ഞനും ഗ്രന്ഥകാരനുമായ ഡോ. കെ.എൽ. മാത്യുവൈദ്യൻ കോർഎപ്പിസ്ക്കോപ്പായുടെ ജീവിതവും ദർശനവും അവതരിപ്പിക്കുന്നു. ഇംഗ്ലീഷ് , മലയാളം വിഭാഗങ്ങളിലായി 23 പ്രൗഢ ലേഖനങ്ങളുടെ സമാഹാരം. അവതാരിക. ഡോ. യൂഹാനോൻ മാർ തോവോദോറോസ്, ഹഗിയോസ് ബുക്സ്, മാവേലിക്കര-2, പേജ്. 230, വില-125.

### ഒരു മന്ദാരപ്പൂപോലെ
ജയിംസ് വി. ഏബ്രഹാം




സത്യസന്ധവും ആത്മാർത്ഥവും ദൈവസ്നേഹപ്രചോദിതവുമായ ജീവിതാനുഭവങ്ങൾ. ഒരു അമേരിക്കൻ മലയാളിയുടെ ജീവിതം. ക്യാൻസർ രോഗത്തിൽ നിന്നു സൗഖ്യം നേടിയ അനുഭവങ്ങൾ... അവതാരിക: ഡോ.ഡി.ബാബു പോൾ, സെന്റർ ഫോർ കൾച്ചറൽ സ്റ്റഡീസ്, തിരുവനന്തപുരം-10, വില-100, പേജ്-110.



# സൺഡേസ്ക്കൂൾ വാർത്തകൾ

**വാർഷിക സമ്മേളനം:** ആഗസ്റ്റ് 23-ന് ശനിയാഴ്ച ഭംഗിയായി നടന്നു. പ. കാതോലിക്കാ ബാവായും, പ്രസ്ഥാനം പ്രസിഡന്റ് തിരുമേനിയും നേതൃത്വം നൽകി. എല്ലാ ഭദ്രാസനങ്ങളിൽ നിന്നും വന്നു ചേർന്ന പ്രതിനിധികളെ അഭിനന്ദിക്കുന്നു. ജൂബിലി സംബന്ധിച്ച പരിപാടികൾ യൂണിറ്റ് തലത്തിലേക്കു കാര്യമായി എത്തിച്ചേർന്നിട്ടില്ല എന്ന് പൊതുവെ ചൂണ്ടിക്കാട്ടി. യൂണിറ്റ് തല ഓഫീസ് പരിഷ്ക്കരിക്കണം, റിക്കോർഡുകൾ സൂക്ഷിക്കൽ, ലൈബ്രറി രൂപികരണം, ഭവനസന്ദർശനം, അദ്ധ്യാപക രക്ഷാകർത്തൃ സംഗമം എന്നിവയൊക്കെ യൂണിറ്റു തലങ്ങളിൽ നടക്കേണ്ടിയിരിക്കുന്നു.

**സഹപാഠ്യമത്സരങ്ങൾ:** ഡിസ്ട്രിക്ട് തല മത്സരങ്ങൾ ഇന്ന് ആവുന്നതും ആ തീയതിയിൽ തന്നെ നടത്തപ്പെടണം. സർക്കുലറുകളിൽ വ്യക്തമായി എല്ലാറ്റിനെയും പറ്റി അറിയിച്ചിട്ടുണ്ട്. അതിൻ പ്രകാരം ക്രമമായും ചിട്ടയായും കാര്യങ്ങൾ നടത്തണം. കുറ്റമറ്റതായി വിധി നിർണ്ണയം നടത്തുവാൻ ഓരോരോ തലങ്ങളിലുമുള്ള ഭാരവാഹികൾ പ്രത്യേകം ശ്രദ്ധിക്കണം. അതേ സമയം സമ്മാനങ്ങൾ ലഭിക്കാതെ പോകുന്നവർ സത്യവിരുദ്ധമായ ആരോപണങ്ങൾ ഉന്നയിച്ചാൽ, അത് പ്രസ്ഥാനത്തിന്റെ ഭാവിയെ ദോഷമായി തന്നെ ബാധിക്കും. സമ്മാനം കിട്ടുന്നവരും കിട്ടാത്തവരും ഒരുപോലെ സന്തോഷിക്കുന്ന മാനസിക വളർച്ച ഉണ്ടായാൽ നമ്മുടെ കുട്ടികൾക്ക് ഒരു ആത്മീയ നിലവാരം ഉണ്ടായി എന്നു പറയാം. മത്സരങ്ങൾ അതിൽ തന്നെ അന്ത്യമല്ല. മത്സരവിജയം ആത്യന്തികലക്ഷ്യമായി ആരും എടുക്കരുത്.

**ജൂബിലി സമാപന സമ്മേളനം:** ഡിസം. 20-ന് നിരണം സെ. മേരീസ് കത്തീഡ്രലിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്നതാണ്. മാർ തോമാശ്ലീഹാ സ്ഥാപിച്ച പള്ളികളിൽ ഒന്നായി, അർത്ഥശങ്കയില്ലാത്ത നിരണം പള്ളിയിലെ തോമാശ്ലീഹായുടെ പെരുന്നാളിനോടനുബ്ധിച്ചാണ് സൺഡേസ്ക്കൂളിന്റെ ജൂബിലി സമാപനം നിർവഹിക്കുന്നത്. 40 വർഷത്തിലധികം സൺഡേസ്ക്കൂളിൽ പഠിപ്പിച്ചവരെ അന്നേ ദിവസം ആദരിക്കുന്നുണ്ട്. അവരുടെ പേരുവിവരങ്ങൾ സെപ്റ്റംബർ 15നകം കേന്ദ്ര ഓഫീസിൽ എത്തിച്ചിരിക്കണം. അതിന്റെ നടത്തിപ്പ് ഏറ്റെടുത്ത നിരണം വലിയ പള്ളി വികാരി, അസി. വികാരി, ഭാരവാഹികൾ എന്നിവരോടുള്ള സന്തോഷം ഇപ്പോഴെ അറിയിക്കട്ടെ.

**ജൂബിലി സുവനീർ:** ജൂബിലിയോടനുബന്ധിച്ച് ഒരു സുവനീർ പ്രസിദ്ധീകരിക്കുന്നുണ്ട്. അതിനെക്കുറിച്ചുള്ള വിവരങ്ങൾ വിശദമായി സർക്കുലറിൽ കൊടുത്തിട്ടുണ്ട്. എല്ലാ സൺഡേസ്ക്കൂളുകളും അതിൽ സഹകരിക്കണം.

**ചരിത്ര രേഖകൾ തന്നു സഹായിക്കുക:** OSSAE യുടെ ചരിത്ര രചനയ്ക്കായി ചില പഴയ പ്രസിദ്ധീകരണങ്ങളുടെയും രേഖകളുടെയും കോപ്പികൾ ആവശ്യമുണ്ട്. OSSAE യുടെ ഔദ്യോഗിക പ്രസിദ്ധീകരണം എന്ന നിലയിൽ ബഹു. കണിയാമ്പറമ്പിലച്ചൻ ചീഫ് എഡിറ്ററായി 1972-ൽ ആരംഭിച്ച് രണ്ടുമൂന്നു വർഷത്തിനകം നിന്നുപോയ THE SUNDAY SCHOOL എന്ന ത്രൈമാസികയുടെ ലക്കങ്ങൾ കൈവശമുള്ളവർ അറിയിക്കുക. സൺഡേസ്ക്കൂൾ സമാജം, MSSA എന്നിവയുടെയും, OSSAE യുടെ പ്രാരംഭകാലത്തെയും ഭരണഘടനകൾ, പാഠപുസ്തകങ്ങൾ, കേന്ദ്രവാർഷിക റിപ്പോർട്ടുകൾ, സർക്കുലറുകൾ തുടങ്ങിയവയുടെ കോപ്പികളും കൈയിലുള്ളവർ അറിയിക്കുമല്ലോ. ഫോട്ടോകോപ്പികൾ അയച്ചുതന്നാൽ മതിയാകും. ജൂബിലി വർഷത്തിൽ ചരിത്രരേഖകൾ പരമാവധി ക്രോഡീകരിച്ചാൽ വരും തലമുറയ്ക്കു അതു പ്രയോജനപ്പെടുമല്ലോ. എല്ലാവരുടെയും സഹകരണം പ്രതീക്ഷിക്കുന്നു.

– ഫാ. ഡോ. ഒ. തോമസ്

## ചികിത്സാ സഹായം

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ പ്രവർത്തിച്ചുവരുന്ന മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ വർഷം തോറും നൽകി വരുന്ന വിദ്യാഭ്യാസ, ചികിത്സാ സഹായത്തിന് അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷാഫോറത്തിനായി സെക്രട്ടറി, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം - 1 എന്ന വിലാസത്തിൽ ബന്ധപ്പെടേണ്ടതാണ്.



ത്തുന്നു. "ഫോക്ക് ഹൈസ്കൂൾ" എന്ന പേരിലറിയപ്പെടുന്ന ഈ അനൗപചാരിക സ്കൂളുകളിൽ പ്രത്യേക സിലബസ്സോ, പരീക്ഷകളോ ഇല്ല. ജനങ്ങളെ രാഷ്ട്രത്തോടും സമൂഹത്തോടും കടപ്പാടുള്ള ഉത്തമപൗരന്മാരായി രൂപപ്പെടുത്താനുതകുന്ന ഒരു "ഹോളിസ്റ്റിക് കരിക്കുല"മാണ് പിൻതുടരുന്നത്. ലോകം നേരിടുന്ന സമകാലിക പ്രശ്നങ്ങൾക്കും വേണ്ടത്ര ഊന്നൽ കൊടുക്കുന്നുണ്ട്. ഡോക്ടർമാർ, എൻജിനീയർമാർ, രാഷ്ട്രീയക്കാർ മുതലായ സമൂഹത്തിലെ എല്ലാ രംഗത്തും പ്രവർത്തിക്കുന്നവരാണ് പങ്കെടുക്കുന്നവർ. പ്രായപരിധി നിശ്ചയിച്ചിട്ടില്ല. ലേഖകൻ ഇത്തരത്തിലുള്ള ഒരു സ്കൂൾ സന്ദർശിച്ചപ്പോൾ 82 വയസ്സുള്ള ഒരു

# വിദ്യാഭ്യാസം ഡെൻമാർക്കിന്റെ മാതൃക

■ തോമസ് കുളത്തിൻകരോട്ട്, തുമ്പമൺ.

യൂറോപ്യൻ ഭൂഖണ്ഡത്തിന്റെ വടക്കേ തലപ്പത്തുള്ള ഒരു ചെറിയ രാഷ്ട്രമാണ് ഡെൻമാർക്ക്. സമാധാനത്തിനും ജീവിതനിലവാരത്തിനും ലോകത്തിൽ ഒന്നാം സ്ഥാനം. ഇതിന്റെ തലസ്ഥാനമായ കോപ്പൻഹാഗിൽ രാത്രി വൈകിപോലും സ്ത്രീകൾ ജോലി കഴിഞ്ഞ് കാൽനടയായും സൈക്കിളിലും ഇതരവാഹനങ്ങളിലും സഞ്ചരിക്കുന്ന കാഴ്ച ഏവരേയും അമ്പരപ്പിക്കും. എന്തുകൊണ്ടാണിവിടെ നിർഭയം സ്ത്രീകൾക്ക് തനിയെ അസമയത്ത് സഞ്ചരിക്കാൻ സാധിക്കുന്നത്. കാരണം മറ്റൊന്നുമല്ല, മനുഷ്യരെ മനുഷ്യരാക്കാനുതകുന്ന 'വിദ്യാഭ്യാസ'മാണ് സർക്കാർ ജനങ്ങൾക്ക് പ്രദാനം ചെയ്തു കൊണ്ടിരിക്കുന്നത്.

എന്താണ് ഈ പ്രത്യേക പഠന രീതി? ഡെൻമാർക്ക് സർക്കാർ സ്പോൺസർ ചെയ്ത ഒരു അന്താരാഷ്ട്രപരിശീലന പരിപാടിയിൽ പങ്കുകൊള്ളാൻ സാധിച്ചതിന്റെ വെളിച്ചത്തിലാണ് ഈ ലേഖനം തയ്യാറാക്കാൻ പ്രേരിതമാകുന്നത്.

വിദ്യാഭ്യാസം നമുക്ക് ലഭിക്കുന്നത് മൂന്ന് രീതിയിലാണ്. ഫോർമൽ അഥവാ ഔപചാരികം, നോൺ ഫോർമൽ അഥവാ അനൗപചാരികം, ഇൻഫോർമൽ അഥവാ മാതാപിതാക്കന്മാർ ചാർച്ചകാർ മുതലായവരിൽ നിന്നും സ്വതവെ ലഭിക്കുന്ന അറിവ്. ഇന്ത്യയിൽ ഔപചാരിക രീതിയിൽ വിദ്യാഭ്യാസം നൽകുന്ന അനേകലക്ഷം സ്കൂളുകളും കോളേജുകളും, സാങ്കേതിക കേന്ദ്രങ്ങളുമുണ്ട്. ഇവിടെനിന്നും എൻജിനിയർമാർ, ഡോക്ടർമാർ, അദ്ധ്യാപകർ മുതലായ അനേകം പേരെ ആണ്ടുതോറും പരിശീലിപ്പിച്ചിറക്കുന്നു. എന്നാൽ ഈ പരിശീലന കേന്ദ്രങ്ങളിലെല്ലാം വിഷയബന്ധിതമായ പാഠ്യക്രമമാണ് നടപ്പിലാക്കുന്നത്. മനുഷ്യരെ മനുഷ്യരാക്കി രാജ്യത്തിനുതകുന്ന ഉത്തമപൗരന്മാരാക്കാനുള്ള വിദ്യാഭ്യാസം ഇവിടെ പ്രദാനം ചെയ്യുന്നുണ്ടോ? ഇല്ലെ! ഇല്ല.

ഡൻമാർക്കിലും മറ്റും സ്കാൻഡിനേവ്യൻ രാജ്യങ്ങളായ സ്വീഡൻ, നോർവെ, ഫിൻലാൻഡ് എന്നിവിടങ്ങളിലും ജനങ്ങളെ ഉത്തമമനുഷ്യരാക്കി വാർത്തെടുക്കാനുള്ള അനൗപചാരിക വിദ്യാലയങ്ങൾ സർക്കാർ തന്നെ നടത്തുന്നു.

വനിതയേയും പഠിതാവായി കാണുകയുണ്ടായി. ഈ പ്രായത്തിലും എന്തിന് ഇത്തരം വിദ്യാഭ്യാസം നടത്തുന്നു എന്നുള്ള ചോദ്യത്തിന് അവർ നല്കിയ മറുപടി "വിദ്യാഭ്യാസം ജീവിതത്തെ പുഷ്ടിപ്പെടുത്താൻ അന്ത്യം വരെ നീണ്ടുനിൽക്കേണ്ടതാണ്. എന്നാൽ ഇന്ത്യയെപോലുള്ള പല രാജ്യങ്ങളിലും ജനങ്ങൾക്ക് ജീവിതമാർഗ്ഗം തേടിപിടിക്കാനുള്ള ഒരു ഉപാധിയല്ലെ വിദ്യാഭ്യാസം." എത്ര ചിന്തോദ്ദീപകമായ ഒരു വെളിപ്പെടുത്തലായിരുന്നു ഈ ഉത്തരത്തിൽകൂടി.

ഭാരതത്തിൽ സ്ത്രീപീഡനവും കൊലപാതകങ്ങളും ക്രമാതീതമായി വർദ്ധിച്ചുകൊണ്ടിരിക്കുന്നു. രാഷ്ട്രീയക്കാരിലും ഉദ്യോഗസ്ഥരിലും മറ്റ് അഴിമതികളും കൂടികൂടിവരുന്നു. ബെർലിൻ ആസ്ഥാനമായി പ്രവർത്തിക്കുന്ന "ട്രാൻസ്പേരൻസി ഇന്റർനാഷണലി"ന്റെ അടുത്ത കാലത്തു നടത്തിയ ആഗോള സർവ്വേയിൽ അഴിമതിയിൽ ഇന്ത്യയുടെ സ്ഥാനം ഏറ്റവും മുൻപന്തിയിലാണ്. ഇന്ത്യക്ക് മുന്നിൽ അഫ്ഗാനിസ്ഥാൻ, കംബോഡിയ, കാമറൂൺ എന്നീ മൂന്ന് അപ്രധാന രാജ്യങ്ങളെ ഉള്ളു. എന്നാൽ ലോകത്തിലെ

ഏറ്റവും അഴിമതിരഹിതവും സമാധാനപരവുമായ രാജ്യമായി ഡെൻമാർക്കിനെയാണ് തെരഞ്ഞെടുത്തിരിക്കുന്നത്.

എന്തുകൊണ്ടാണ് നമ്മുടെ രാജ്യം ഈ ദുരവസ്ഥയിലെത്തിയിരിക്കുന്നത്. ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചപ്പോൾ 1947-ൽ നമുക്ക് 19 യൂണിവേഴ്സിറ്റികളും 500 കോളേജുകളുമാണ് ഉണ്ടായിരുന്നത്. എന്നാൽ 2013-ൽ 634 യൂണിവേഴ്സിറ്റികളും 36000 ത്തിൽപരം കോളേജുകളും പ്രവർത്തിക്കുന്നു. ഈ സ്ഥാപനങ്ങളിൽ ആയിരക്കണക്കിനു എൻജിനീയർമാർ, ഡോക്ടർമാർ, അദ്ധ്യാപകർ, മുതലായവരെ ആണ്ടുതോറും പരിശീലിപ്പിച്ച് പുറത്തുവിടുന്നു. എന്നാൽ സാങ്കേതികരംഗത്ത് പ്രാവീണ്യം നൽകി വിടുന്നതല്ലാതെ ഇവരെ മനുഷ്യത്വം ഉള്ളവരാക്കി യാണോ പുറത്തുവിടുന്നത്? സർക്കാർ ഭീമമായ പൊതുപണം ചെലവഴിച്ച് പഠിപ്പിച്ചിറക്കുന്ന ഡോക്ടർമാർ ഗണ്യമായ നോൺപ്രാക്ടീസ് അലവൻസും കൈപ്പറ്റിയശേഷം സ്വകാര്യ പ്രാക്ടീസ് നടത്തുന്നതെന്തുകൊണ്ടാണ്? ആണ്ടുതോറും ടാറിട്ടാലും നമ്മുടെ റോഡുകൾ വീണ്ടും പൊട്ടിപ്പൊളിയുന്നത് എന്തുകൊണ്ടാണ്? പല ഡ്രൈവർ മാരും യാതൊരു തത്വദീക്ഷയോ ട്രാഫിക് നിബന്ധനകളോ കണക്കിലെടുക്കാതെ വാഹനം ഓടിക്കുന്നതെന്തുകൊണ്ടാണ്? ഓരോ വീട്ടുകാരും അവരുടെ മാലിന്യങ്ങൾ മതിലിനപ്പുറത്തുള്ള പറമ്പിലേക്കോ, റോഡിലേക്കോ എറിയുന്നതെന്തുകൊണ്ടാണ്? നീരാറാഡിയ, സരിത, ശാലിനി മുതലായ വനിതകൾക്ക് കോടികളുടെ അഴിമതി നടത്താൻ പറ്റിയസാഹചര്യം നിലവിൽ വന്നതെന്തുകൊണ്ടാണ്?

ഈ സാഹചര്യത്തിൽ ഡെൻമാർക്കെന്ന ചെറുരാജ്യം എങ്ങനെ സാമ്പത്തീകമായും സാമൂഹ്യമായും ഇത്രമാത്രം മുന്നണിയിലെത്താൻ സാധിച്ചു എന്നു ചിന്തിക്കുന്നത് ഉചിതമല്ലെ! ഇവിടെ ഉരുവിടേണ്ട ഒരു ചരിത്രം ഇതിനുപിന്നിലുണ്ട്. ഏതാണ്ട് 150 വർഷങ്ങൾക്ക് മുമ്പ് വരെ യൂറോപ്പിലെ ഒരു പിന്നോക്ക രാജ്യമായിരുന്നു ഡെൻമാർക്ക്. രാജഭരണം, ഭൂമി മൊത്തം അധീനത്തിൽ വെച്ചുകൊണ്ടിരുന്ന ജന്മികൾ, ഇവരുടെ ഇംഗിതമനുസരിച്ച് ഭരിച്ചുകൊണ്ടിരുന്ന രാജാക്കന്മാർ, സാധാരണക്കാർക്ക് വിദ്യാഭ്യാസം അസാധ്യം. രാജ്യത്തിലെ 95 ശതമാനം ജനങ്ങളും ലൂഥറൻ വിഭാഗത്തിൽപ്പെട്ട മെത്രാന്മാർക്ക് കീഴ്പ്പെട്ട ക്രിസ്ത്യാനികൾ. ഈ ദുരവസ്ഥയിൽ അനുകമ്പ തോന്നി രാജാവിനേയും ജന്മികളേയും വെല്ലുവിളിച്ചു എൻ.എഫ്.എസ്. ഗ്രുണ്ട്വിഗ് എന്ന ഒരു ലുതറൻ ബിഷപ്പ് ജനങ്ങളെ അവരുടെ സ്വാതന്ത്ര്യത്തേയും അവകാശങ്ങളേയും ബോധവാന്മാരാക്കാൻ പരമരഹസ്യമായ പഠനകേന്ദ്രങ്ങൾ നടത്തുകയും ചുരുങ്ങിയ കാലങ്ങൾ കൊണ്ടുതന്നെ ജനങ്ങളെ ശാക്തീകരിക്കുകയും ചെയ്തു. ഒരു രക്തരഹിത മുന്നേറ്റത്തിൽ കൂടി ജന്മിത്വം ഇല്ലാതാക്കി, രാജ്യഭരണം പേരിനുമാത്രം നിലനിർത്തി, യഥാർത്ഥ ജനായത്തഭരണം നടപ്പിലാക്കാൻ സാധിച്ചു. ലിംഗഭേദമോ, പ്രായഭേദമോ, വിദ്യാഭ്യാസ ഭേദമോ കണക്കിലെടുക്കാതെ എല്ലാവരേയും ഉൾപ്പെടുത്തിയിരുന്ന പഠനശാലകളാണ് ഈ വിജയം പ്രദാനം ചെയ്തത്. അപ്രകാരം സാമാന്യ ജനതയുടെ ഉന്നമനം കൈവരുത്തിയ പാഠശാലകളായതിനാൽ "ഫോക്ക് ഹൈസ്കൂൾ" എന്ന പേരിനർഹമായി. സ്വാതന്ത്ര്യം ലഭിച്ചശേഷവും ഉത്തമ പൗരന്മാരെ വാർത്തെടുക്കാൻ ഔപചാരിക സ്കൂളുകളോടൊപ്പം ഈ സ്കൂളുകളും സർക്കാർ നിലനിർത്തിപോരുന്നു. ഡെൻമാർക്കിലെ ഈ വിജയം കണക്കിലെടുത്ത് നോർവെ, സ്വീഡൻ, ഫിൻലാൻഡ് എന്നീ സ്കാൻഡിനേവ്യൻ രാജ്യങ്ങളിലും ഈ പഠനശാലകൾ താമസം വിനാ സ്ഥാപിതമായി. സമ്പൽസമൃദ്ധിയിലും സമാധാന ജീവിതത്തിലും നമ്മുടെ ഭൂലോകത്തിൽ ഈ രാജ്യങ്ങൾ മുന്നിൽ നിൽക്കുന്നു.

ഇനിയും ചിന്തിക്കേണ്ടത് നമ്മുടെ രാജ്യത്തും 'ഫോക്ക് ഹൈസ്കൂൾ' മാതിരിയുള്ള മനുഷ്യരെ മനുഷ്യരാക്കുന്ന അനൗപചാരികമായ വിദ്യാലയങ്ങൾ തുടങ്ങിയാൽ നമ്മുടെ രാജ്യം അനുഭവിച്ചുകൊണ്ടിരിക്കുന്ന അധഃപതനത്തിന് ഒരറുതി വരുത്താൻ സാധിക്കുമോ എന്നാണ്? സാങ്കേതിക വിദഗ്ദ്ധരെന്നല്ല, രാഷ്ട്രീയക്കാർ വരെ ഓരോരുത്തരുടേയും തൊഴിൽ പ്രവേശനത്തിന് മുൻപ് ഈ ട്രെയിനിംഗ് പ്രോഗ്രാമിൽ പങ്കുകൊണ്ടിരിക്കണമെന്നുള്ള നിബന്ധനവെക്കുകയും ചെയ്താൽ നമ്മുടെ രാജ്യത്തിലെ അഴിമതിയും അനീതിയും കുറഞ്ഞുകിട്ടുകയില്ലേ? നമ്മുടെ വർദ്ധിച്ചുവരുന്ന അഴിമതിയും കൊള്ളയും, കൊലപാതകവും, സ്ത്രീപീഡനവും നേരിടാൻ എത്രമാത്രം പൊതുപണമാണ് വിനിയോഗിക്കുന്നത്. ഇതിലൊരംശം ഇതുപോലുള്ള സംരംഭങ്ങൾക്ക് ചിലവഴിച്ച് അന്തർദേശിയ തലത്തിൽ നമ്മുടെ രാജ്യത്തിന് സംഭവിച്ചിരിക്കുന്ന ലജ്ജാകരമായ റിക്കാർഡ് മാറ്റിയെടുക്കേണ്ടത് ഇന്നത്തെ ആവശ്യമല്ലെ? ■




## വിവാഹം...

*17-ാം പേജിൽ നിന്നും...*

ഉത്തരവാദിത്തം കൂടി ഏറ്റെടുക്കുകയാണ് വിവാഹ ശുശ്രൂഷയിൽ. അന്യോന്യം ജീവനെ പരിപാലിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യണം.

**ആത്മീയപെരുമാറ്റച്ചട്ടങ്ങൾ:**

കുടുംബം ജീവിതത്തിൽ പാലിക്കേണ്ട ആത്മീയ പെരുമാറ്റച്ചട്ടങ്ങളുണ്ട്. കുടുംബാംഗങ്ങളെ പേരുചൊല്ലി സമർപ്പിച്ച് പ്രാർത്ഥിക്കണം. ഓരോ ദിവസവും ഏകാന്ത ധ്യാനം നടത്തി സ്വയം പരിശോധിച്ച് തെറ്റുകൾ തിരുത്തണം. കുടുംബ പ്രാർത്ഥന മുടക്കരുത്. ബൈബിൾ ഭാഗങ്ങൾ വായിച്ച് അതിനെപ്പറ്റി കുടുംബാംഗങ്ങളുമായി ചർച്ചചെയ്യണം. സഭയുടെ ആരാധനയിലും ആചാരാനുഷ്ഠാനങ്ങളിലും സജീവമായി പങ്കുചേരും. സുവിശേഷ പ്രവർത്തനങ്ങളിലും ഏർപ്പെടണം. സഭയുടെ ആദ്ധ്യാത്മിക സംഘടനകളെ ബലപ്പെടുത്തണം. പ്രത്യേക കാര്യങ്ങൾക്കുവേണ്ടി ഉപവസിച്ചു പ്രാർത്ഥിക്കണം. രോഗികളെയും കഷ്ടപ്പെടുന്നവരെയും സഹായിക്കണം, ഓർത്ത് പ്രാർത്ഥിക്കണം. ദൈവം തന്നതിന്റെ ഒരംശം മാറ്റിവച്ച് പാവപ്പെട്ടവരെ സഹായിക്കണം.

**ഭൂമിയിലെ സ്വർഗ്ഗം ജനതകൾക്ക് പ്രകാശം:**

പ്രശ്നങ്ങളെയും പ്രതിസന്ധികളെയും പക്വതയോടെ കൈകാര്യം ചെയ്യണം. വേദവിപരീതികളുടെ പ്രലോഭനങ്ങളെ ചെറുക്കണം. സത്യ വിശ്വാസം പാലിക്കണം. ഉയർന്ന ധാർമ്മിക നിലവാരം പുലർത്തണം. സ്വാശ്രയശീലം വളർത്തണം. സാമ്പത്തിക അച്ചടക്കം പാലിക്കണം. ആഡംബരങ്ങളും അലസതയും പൊങ്ങച്ച സംസ്കാരവും ഒഴിവാക്കണം. നോമ്പാചരണം, കുമ്പസാരം, കുർബാനയനുഭവം ഇവ കാര്യക്ഷമമാക്കണം. മദ്യപാനം, പുകവലി, ലഹരിയുപയോഗം തുടങ്ങിയ ദുശ്ശീലങ്ങൾക്ക് ഒരിക്കലും അടിമപ്പെടരുത്.

ശാപവാക്കുകളും ചീത്ത വാക്കുകളും ഉപയോഗിക്കരുത്. നല്ല പെരുമാറ്റ മര്യാദകൾ ശീലിക്കണം. സ്വയപരിത്യാഗത്തിലൂടെയുള്ള മഹത്വീകരണമാണ് കുടുംബജീവിതം. ദൈവസ്തുതികളാലും (ഡോക്സാ) സ്വയശൂന്യവൽക്കരണത്താലും (കെനോസിസ്) സ്നേഹത്തിന്റെ പരികർമ്മങ്ങളാലും (അഗപ്പെ) കുടുംബം ഭൂമിയിലെ 'സ്വർഗ്ഗവും ജനതകൾക്ക് പ്രകാശവുമായിത്തീരുന്നു'. ■

# ശതാഭിഷേക നിറവിൽ വി. ഐ. മാത്യൂസ് കോർഎപ്പിസ്കോപ്പ



എൺപത്തിനാലുകാരനായ ഒരു റിട്ടയേർഡ് വൈദികന്റെ ജീവിതം എങ്ങനെയായിരിക്കുമെന്ന് ചിന്തിച്ചിട്ടുണ്ടോ? മരണം കാത്ത് ഒന്നും ചെയ്യാതെ ദൈവചിന്തകളിൽ ജീവിക്കുന്ന ഒരു ചിത്രമാണോ മനസ്സിൽ വരുന്നത്. എന്നാൽ ഇവിടെയിതാ ഒരാൾ പുസ്തക രചനയിലാണ്. അവസാന ഗ്രന്ഥം പുറത്തിറങ്ങിയിട്ട് ഏതാനും ദിവസങ്ങളേ ആയിട്ടുള്ളു.

ഓർത്തഡോക്സ് സഭയിലെ പ്രഗത്ഭനായ വൈദികനും ചരിത്രഗവേഷകനും ഗ്രന്ഥകാരനും സംഘാടകനും വിദ്യാഭ്യാസ പ്രവർത്തകനുമാണ് സെപ്റ്റംബർ ഒന്നിനു ശതാഭിഷിക്തനാകുന്ന വി. ഐ. മാത്യൂസ് കോറെപ്പിസ്കോപ്പാ.

വൈവിദ്ധ്യ സമൃദ്ധിയും, സാഹസികവും, ദൈവനിയോഗത്തിന്റെ വെള്ളി രേഖ തെളിയുന്നതുമായ ആ ജീവിതഗാഥ, അക്ഷരാർത്ഥത്തിൽ കോൾമയിർ കൊള്ളിക്കുന്നതാണ് എന്ന് അദ്ദേഹത്തെ അടുത്തറിഞ്ഞ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ സാക്ഷ്യപ്പെടുത്തുന്നു. അദ്ധ്യാപകൻ, വൈദികൻ, സാഹിത്യകാരൻ, സാമൂഹ്യ നേതാവ്, ഉന്നത ചിത്താലംകൃതൻ എന്നീ വിശേഷണങ്ങളെല്ലാം ഇണങ്ങുന്ന ഈ ഉത്തമ പുരുഷൻ ജീവിതത്തിലെ കറുപ്പും, വെളുപ്പും, നിഴലും, നിലാവും നിമ്നോന്നതങ്ങളും കണ്ടു വളർന്നയാളാണ്. ദീർഘവും, സാഹസികവുമായ "ദേശാടനം" ഈ അപൂർവ്വ വ്യക്തിത്വത്തെ രൂപപ്പെടുത്തുന്നതിൽ അനൽപമായ പങ്കുവഹിച്ചിട്ടുണ്ട്. വിശപ്പും, ദാഹവും, തൊഴിലില്ലായ്മയും, ഇഷ്ടജനങ്ങളുടെ അപ്രതീക്ഷിത വിയോഗവും ഒരു ജീവിത സാഹചര്യത്തിൽ നിന്നു മറ്റൊന്നിലേക്കുള്ള പറിച്ചു നടീലുമെല്ലാം അതിൽ നിറം ചാർത്തിയിട്ടുണ്ട്. എല്ലാ അർത്ഥത്തിലും സഭയുടെ ഒരു കെട്ടുപണിക്കാരനായിട്ടാണ് ബഹു. മാത്യൂസ് കോറെപ്പിസ്കോപ്പായെ കാണുന്നത്. വിശാലമായ മലബാർ ഭദ്രാസനത്തിലും, ദക്ഷിണ കന്നടയിലും, അക്ഷരാർത്ഥത്തിൽ അദ്ദേഹം സഭ പണിയുന്നവനായിരുന്നു. ഇച്ചിലമ്പാടി, സമ്പിയാടി എന്നീ സ്ഥലങ്ങളിൽ ഇന്നു കാണുന്ന മനോഹര ദേവാലയങ്ങളുടെ രാജശിൽപിയാണദ്ദേഹം. മലബാർ ഭദ്രാസനത്തിലെ നിലമ്പൂർ മേഖലയിലെ സുപ്രസിദ്ധ സുവിശേഷഘോഷണ കൂട്ടായ്മ 'ചുങ്കത്തറ കൺവൻഷൻ' ആരംഭിച്ചതും സഭാസ്നേഹിയായ ഈ വൈദികൻ തന്നെ" (പുതിയ ആകാശങ്ങളും പുതിയ ഭൂമിയും, സോഫിയാ ബുക്സ് കോട്ടയം, പേജ് 6).

ബാംഗ്ലൂർ നഗരപ്രാന്തത്തിൽ അദ്ദേഹം പടുത്തുയർത്തിയ 'ഫാ. മാത്യൂസ് നഴ്സിംഗ് കോളജ്' ഈ മഹാരഥന് ഉത്തമവും, ഉചിതവുമായ ഗുരുദക്ഷിണയാണ്. സൗത്ത് കന്നടത്തിലെ സഭാപ്രവർത്തനങ്ങളും, ഇന്നും തുടരുന്ന വിദ്യാഭ്യാസ സംരംഭങ്ങളും അതേ കർമ്മ കുശലതയുടെ സ്ഫുരണങ്ങൾ തന്നെ. പുരാതന, പൗരോഹിത്യ പാരമ്പര്യമുള്ള നസ്രാണി തറവാട്ടിൽ പിറന്ന് ജന്മദേശത്തിന്റെ ചക്രവാളത്തിനപ്പുറത്തേയ്ക്ക് വളർന്നു വന്ന ഈ അനുഗൃഹീതനായ വൈദിക ശ്രേഷ്ഠന് ശതാഭിഷേക മംഗളങ്ങൾ.

## ജീവിത രേഖ



പത്തനംതിട്ട ജില്ലയിൽ തിരുവല്ല താലൂക്കിൽ വളഞ്ഞവട്ടത്ത് പുരാതന കുടുംബമായ വലിയ പറമ്പിൽ ഐസക്കിന്റെയും ദീനാമ്മയുടെയും ആറുമക്കളിൽ മൂത്തമകനായി 1931 സെപ്റ്റംബർ ഒന്നിനു ജനിച്ചു.

പെരിങ്ങര പ്രിൻസ് മാർത്താണ്ഡ വർമ്മ ഹൈസ്കൂളിൽ സ്കൂൾ വിദ്യാഭ്യാസം. ഡിഗ്രിക്കു ശേഷം മൈസൂർ യൂണിവേഴ്സിറ്റിയിൽ ചരിത്ര വിഷയത്തിൽ എം.എ. ബിരുദം നേടി.

1961-ൽ വൈദികനായി. മലബാർ, മദ്രാസ് ഭദ്രാസനങ്ങളിലെ പള്ളികളിൽ സേവനമനുഷ്ഠിച്ചു.

2002 ഏപ്രിൽ 19-നു ബാംഗ്ലൂർ സെന്റ് ഗ്രിഗോറിയോസ് കത്തീഡ്രലിൽ വച്ച് ബസേലിയോസ് മാർതോമാ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവാ കോർഎപ്പിസ്കോപ്പായായി ഉയർത്തി. 2007 മെയ് മാസത്തിൽ പള്ളി വികാരി പദവിയിൽ നിന്നും വിരമിച്ചു.

2005 സെപ്റ്റംബർ ഒന്നിന് ബാംഗ്ലൂരിൽ ഫാദർ മാത്യൂസ് കോളജ് ഓഫ് നഴ്സിംഗ് എന്ന സ്ഥാപനം ആരംഭിച്ചു. അതിന്റെ ചെയർമാനായി ഇപ്പോഴും സേവനം അനുഷ്ഠിക്കുന്നു.

**മക്കൾ:** ഡോ. റെൻജി ഐസക് മാത്യൂസും, ഡോ. റെജി മാത്യൂസും (ഇദ്ദേഹം 1996-ൽ കാറപകടത്തിൽ മരണമടഞ്ഞു. ഡോ. റെജിയുടെ ഓർമ്മയ്ക്കായി രൂപീകരിച്ചതാണ് ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായുള്ള ഡോക്ടർ മാത്യൂസ് ചാരിറ്റബിൾ ട്രസ്റ്റ് എന്ന സ്ഥാപനം). ഫാ. മാത്യൂസ് ഒട്ടേറെ വിദേശ രാജ്യങ്ങൾ സന്ദർശിച്ചിട്ടുണ്ട്.

**ഗ്രന്ഥങ്ങൾ:** കുടിയേറ്റ കുടുംബങ്ങൾ' (ചീഫ് എഡിറ്റർ), യഹൂദൻ മുതൽ നസ്രാണി വരെ, പുതിയ ആകാശങ്ങളും പുതിയ ഭൂമിയും, മഹതിയാം ബാബിലോൺ.

**ഫോൺ: 9342489889**

വാർത്താ വിശേഷം

# വിമുക്തി സ്ക്കൂൾ
## മനുഷ്യ സ്നേഹത്തിന്റെ പ്രതീകം
### പ. കാതോലിക്കാ ബാവാ

**കളമശേരി :** വിമുക്തി സ്പെഷൽ സ്ക്കൂളിന്റെ സേവനം ഈശ്വര സന്നിധിയിലെ നിക്ഷേപങ്ങളായി കാണണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അഭിപ്രായപ്പെട്ടു. വിമുക്തി സ്പെഷൽ സ്ക്കൂളിന്റെ രജതജൂബിലി ആഘോഷം ഉദ്ഘാടനം ചെയ്യുകയായിരുന്നു പരിശുദ്ധ ബാവാ. മനുഷ്യസ്നേഹത്തിന്റെ ഉദാഹരണമാണ് വിമുക്തി സ്ക്കൂൾ. ദൈവികമായ പൂന്തോട്ടത്തിന്റെ പരിശുദ്ധി ഇതിനുണ്ട്. ഒട്ടേറെ കുട്ടികൾക്ക് പരിശീലനം നൽകാനും സാമൂഹിക ജീവിതത്തിന് അവരെ പ്രാപ്തരാക്കാനും വിമുക്തിക്കു കഴിയുന്നു.

ഇപ്രകാരമുള്ള സ്ക്കൂളുകളെ സർക്കാർ കൂടുതൽ അംഗീകരിക്കുകയും പ്രോൽസാഹിപ്പിക്കുകയും ചെയ്യണം.

പ്രതിബന്ധങ്ങളും ബുദ്ധിമുട്ടുകളും അഭിമുഖീകരിച്ച് രജത ജൂബിലി ആഘോഷിക്കുന്ന വിമുക്തി സമൂഹത്തിനു മാതൃകയും ഭിന്നശേഷിയുള്ള കുട്ടികളുടെ മാതാപിതാക്കൾക്ക് അനുഗ്രഹവുമാണെന്നു പരിശുദ്ധ ബാവാ പറഞ്ഞു.

മാർ ഗ്രീഗോറിയോസ് ചാരിറ്റബിൾ സൊസൈറ്റി പ്രസിഡന്റ് യൂഹാനോൻ മാർ പോളികാർപോസ് അധ്യക്ഷത വഹിച്ചു.

വിമുക്തി സ്പെഷൽ സ്ക്കൂളിന്റെ വളർച്ചയുടെ പാതയിൽ മുഖ്യ പങ്കുവഹിച്ച ക്യാപ്റ്റൻ പി.വി. ജോർജ്, ഫാ. എം. വി. പൗലോസ്, ജേക്കബ് മണ്ണാറപ്രായിൽ കോർഎപ്പിസ്ക്കോപ്പാ, ഫാ. ജെ. പൗലോസ്, പി. മോഹൻദാസ്, ടി. കൊച്ചുജോർജ്, ഡോ. ഷീല ചാക്കോ, ശാന്ത മാത്യു, പരേതരായ പോൾ പോത്തൻ, പി.വി. ജേക്കബ്, പീറ്റർ ടി. മൂക്കൻ എന്നിവരെ ആദരിച്ചു.

## ദേശീയ സമ്മേളനം

**കോട്ടയം :** നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ ശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ ആഭിമുഖ്യത്തിൽ സെപ്റ്റം 26 മുതൽ 28 വരെ കോട്ടയത്തും തിരുവല്ലായിലും സമ്മേളനം നടത്തും. 26-ന് മൂന്നിന് ഉദ്ഘാടന സമ്മേളനം കോട്ടയം റിട്രീറ്റ് സെന്ററിൽ. 27-ന് ഓർത്തഡോക്സ് സെമിനാരിയിൽ ദേശീയ വേദശാസ്ത്ര സമ്മേളനം രാവിലെ 10 മുതൽ നാലു വരെ നടത്തും.

സമാപന സമ്മേളനം 28-ന് തിരുവല്ലായിൽ നടക്കുമെന്ന് കെ.സി.സി. പ്രസിഡന്റ് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

## സോപാന

**കോട്ടയം :** സോപാന അക്കാദമിയുടെ ആഭിമുഖ്യത്തിൽ ഗവേഷണ സ്കോളർഷിപ്പുകൾക്ക് അപേക്ഷ ക്ഷണിക്കുന്നു. അവസാന തീയതി സെപ്റ്റം. 30.

ബന്ധപ്പെടുക: 9447598671

# സമൂഹ നന്മയ്ക്ക് കൂട്ടായ ശ്രമം അഭികാമ്യം :
### പ. കാതോലിക്കാ ബാവാ



**പരുമല:** സമൂഹ നന്മയ്ക്ക് കൂട്ടായ പരിശ്രമം അഭികാമ്യമെന്ന് പരിശുദ്ധ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. അബുദാബി സെ. ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ കുടുംബസംഗമവും ഭവനദാന പദ്ധതിയും പരുമല പഴയ സെമിനാരിയിൽ ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പ. ബാവാ.

60 ലക്ഷം മുടക്കി 12 ഭവനരഹിതർക്കായി നൽകുന്ന സെ. ജോർജ് ഹോംസിന്റെ ആദ്യ ഗഡു വിതരണം പ. കാതോലിക്ക ബാവ നിർവഹിച്ചു. പാവങ്ങൾക്കായുള്ള ഈ ഭവന പദ്ധതി മുൻകൈയെടുത്ത അബുദാബി കത്തീഡ്രലിനെ പരിശുദ്ധ ബാവ അഭിനന്ദിച്ചു.

സമ്മേളനത്തിൽ രാജ്യസഭ ഡെപ്യൂട്ടി ചെയർമാൻ പ്രൊഫ. പി. ജെ. കുര്യൻ മുഖ്യ അഥിതിയായി. റവ. ഡോ. കെ. എം. ജോർജ്ജ് ക്ലാസ്സിന് നേതൃത്വം നൽകി. യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത ഇടവക മുൻ വികാരിമാരായിരുന്ന റവ. കെ. എം. കുര്യാക്കോസ്, റവ. ഫാ. വർഗ്ഗീസ് വട്ടമല, റവ. ഫാ. എ.എം. പൗലോസ്, റവ.ഫാ. സക്കറിയ പനയ്ക്കമറ്റം, റവ. ഫാ. ടി.പി.കുര്യൻ, ഫാ. സാം വി. ഗബ്രിയേൽ, സക്കറിയ റമ്പാൻ, സഭ മാനേജിംഗ് കമ്മറ്റി ഐ. തോമസ്, എ.ജി. എബ്രഹാം, പരുമല സെമിനാരി മാനേജർ ഔഗേൻ റമ്പാൻ എന്നിവർ പ്രസംഗിച്ചു.

കത്തീഡ്രൽ വികാരി ഫാ. വി. സി. ജോസ് ചെമ്മനം അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ കത്തീഡ്രൽ സെക്രട്ടറി തോമസ് ജോർജ് സ്വാഗതവും കത്തിഡ്രൽ വി.ജി. ഷാജി കൃതജ്ഞതയും രേഖപ്പെടുത്തി.



# DISCONNECTION SYNDROME OF THE NEW GENERATION

■ ഡോ. വർഗീസ് പുന്നൂസ്
(സഭാ മാനേജിംഗ് കമ്മറ്റി അംഗം)

> **ന്യൂജനറേഷനെ പള്ളിയുമായും, സഭയുമായും യേശുവുമായും റീ കണക്ട് ചെയ്യാനുതകത്തക്ക രീതിയിൽ നമ്മുടെ ആരാധനയുടെയും, കൂദാശയുടെയും, ശുശ്രൂഷകളുടെയും, വചനശുശ്രൂഷകളുടെയും ക്രമീകരണം ആവശ്യമാണ്. ഇതിനായുള്ള സ്വത്വര നടപടികൾ ഉണ്ടാകണം.**

"പ്ലസ് വണ്ണിൽ പഠിക്കുന്ന എന്റെ മോളുടെ കാര്യം ഓർത്തിട്ട് എനിക്ക് ആധിയാണ്. എന്തൊരു സ്വഭാവമാണ് എന്ന് മനസ്സിലാകുന്നില്ല. അവൾക്ക് മറ്റാരുടെയും കാര്യം പ്രശ്നമല്ല. സ്വന്തം ഇഷ്ടങ്ങൾ, സ്വന്തം ഫ്രണ്ട്സ്, സ്വന്തം മുറി, സ്വന്തം ലോകം! ബന്ധുവീടുകളിൽ പോകാൻ ഇഷ്ടമില്ല. ബന്ധുക്കളും കുടുംബസുഹൃത്തുക്കളും വീട്ടിൽ വന്നാൽ മൈൻഡ് ചെയ്യില്ല. പള്ളിയിൽ പോകാൻ മടിയാണ്. 'ബോറാണ്' എന്നാണവൾ പറയുന്നത്. വീട്ടിലുണ്ടാക്കുന്ന ഒരു ഭക്ഷണവും ഇഷ്ടമില്ല ഞാൻ വളർത്തിയത് ശരിയാകാത്തതുകൊണ്ടാണ് എന്ന് ഹസ്ബന്റ് പറയും. 'കൂടെത്തന്നെ ഉണ്ടായിരുന്നല്ലോ? നന്നായി വളർത്തിക്കൂടായിരുന്നോ, എന്ന് ഞാൻ തിരിച്ചും പറയും. അവസാനം അത് ഞങ്ങൾ തമ്മിലുള്ള വഴക്കായി മാറും'"...

ഇത്തരം പരാതികളെ ടീനേജ് പ്രശ്നം എന്ന് പറഞ്ഞ് തള്ളിക്കളയാൻ വരട്ടെ. വളർത്തുദോഷം, ന്യൂക്ലിയർ ഫാമിലിയുടെ പ്രശ്നം, ആഗോളവൽക്കരണത്തിന്റെ സ്വാധീനം എന്നൊക്കെ പറഞ്ഞ് സാമാന്യവൽക്കരിക്കാനും വരട്ടെ. കേരളത്തിലെ ഒട്ടുമിക്ക കുടുംബങ്ങളും അഭിമുഖീകരിക്കുന്ന ഒരു വലിയ പ്രശ്നമാണ് സ്വന്തം കുടുംബത്തിൽ നിന്നും, സമൂഹത്തിൽ നിന്നും 'ന്യൂജനറേഷൻ കുട്ടികൾക്ക് ഉണ്ടായിക്കൊണ്ടിയിരിക്കുന്ന അന്യവൽക്കരണം അഥവാ ഡിസ്കണക്ഷൻ.

പരമ്പരാഗത ശിക്ഷണ രീതികൾക്കോ മനോവിജ്ഞാനീയത്തിനോ ഈ പ്രശ്നത്തിന് വേണ്ട വിധം ഒരു പരിഹാരം കാണാൻ കഴിയുന്നില്ല എന്നത് ഒരു വാസ്തവമാണ്. അതിനാലാണ് കൗൺസലിംഗ് പോലും നിഷ്പ്രയോജനമായി തീരുകയും, മാതാപിതാക്കളും അധ്യാപകരും ഈ പ്രശ്നങ്ങൾക്ക് മുമ്പിൽ പകച്ച് നിൽക്കുകയും ചെയ്യുന്നത്. ഈ പശ്ചാത്തലത്തിലാണ് ഈ ലേഖനം.

### ന്യൂജനറേഷൻ കുട്ടികൾ- കുഴപ്പക്കാരാണോ?

1990 കൾക്ക് ശേഷം ജനിച്ച കുട്ടികളിലാണ് "ന്യൂജനറേഷൻ സ്വഭാവങ്ങൾ" കൂടുതൽ കാണുന്നത് എന്നത് പൊതുവേ നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. വിവരസാങ്കേതിക രംഗത്ത് ഉണ്ടായ വിപ്ലവം, ആഗോളീകരണത്തിന്റെ സ്വാധീനമായി രാജ്യങ്ങൾക്കിടയിലും സംസ്കാരങ്ങൾക്കിടയിലും ഉണ്ടായിരുന്ന വേർപാടിന്റെ ചുവരുകൾ ഇടിഞ്ഞത്, സാമ്പത്തിക പുരോഗതി എന്നിങ്ങനെയുള്ള ഘടകങ്ങൾ പുതുതലമുറയുടെ മൂല്യങ്ങളെയും സ്വഭാവങ്ങളെയും സാരമായി ബാധിച്ചു എന്ന് വിചാരിക്കാവുന്നതാണ്. ഈ സാഹചര്യങ്ങളുടെ സ്വാധീനങ്ങൾ ഒന്നുമില്ലാതെ 1970-80 കളിൽ വളർന്നുവന്ന മാതാപിതാക്കൾക്കും ഈ കാലയളവിൽ പരിശീലിപ്പിക്കപ്പെട്ട അദ്ധ്യാപകർക്കും, എന്തിന് മനഃശാസ്ത്രജ്ഞന്മാർക്ക് പോലും ന്യൂജനറേഷനെ വേണ്ട വിധം മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല എന്നതാണ് വാസ്തവം. മനസ്സിലാക്കാൻ പറ്റാതെവരുമ്പോൾ പഴിപറയുക എന്നതാണല്ലോ നാട്ടുനടപ്പ്.

സാങ്കേതിക കാര്യങ്ങളിലുള്ള പരിജ്ഞാനവും നിപുണതയും പുതുതലമുറയുടെ ഒരു വലിയ കരുത്താണ്. വ്യത്യ

സ്തമായും ഒറിജിനലായും ചിന്തിക്കാനുള്ള ന്യൂജനറേഷൻ കരുത്ത് മനസ്സിലാക്കണമെങ്കിൽ നവമാധ്യമങ്ങളിൽ അവർ കുറിക്കുന്ന വാക്കുകൾ വായിച്ചേ മതിയാകൂ. ഇഷ്ടമുള്ള കാര്യങ്ങൾ ഇഷ്ടമെന്നും, ഇഷ്ടമില്ലാത്തവ ഇഷ്ടമില്ല എന്നും പറയൻ അവർ കാണിക്കുന്ന ആർജ്ജവം അഭിനന്ദനീയമാണ്. നാട്യവും കാപട്യവും കലർന്ന അമിത വിനയം അവർക്കില്ലാത്തത് അഹങ്കാരമായിതെറ്റിദ്ധരിക്കപ്പെടാൻ സാധ്യതയേറെയാണ്. പറയുന്നതും പ്രവർത്തിക്കുന്നതും തമ്മിലുള്ള പൊരുത്തവും നവതലമുറയിൽ കൂടുതലുണ്ട് എന്നതും അഭികാമ്യമായ ഒരു ഗുണവിശേഷം തന്നെ. ഈ നന്മകൾ ഒക്കെ എടുത്തു കാട്ടി ന്യൂജനറേഷനെ മഹത്വവൽക്കരിക്കാൻ ശ്രമിക്കുകയല്ല. മറിച്ച് പഴിപറച്ചിലിനുമാത്രം വിധേയരായിക്കൊണ്ടിരിക്കുന്ന ഈ തലമുറയുടെ നന്മ നാം കാണാതെ പോകരുത് എന്ന് ഓർമ്മിപ്പിക്കുന്നു എന്നു മാത്രം.

### പ്രതിബന്ധങ്ങൾ വിച്ഛേദിക്കപ്പെടുന്ന യുവത്വം

മനസ്സിന്റെ ഇരിപ്പിടം മസ്തിഷ്കമാണല്ലോ? മനുഷ്യന്റെ മസ്തിഷ്കം ആരോഗ്യകരമായി പ്രവർത്തിക്കുന്നത് അത് മറ്റ് മസ്തിഷ്കങ്ങളോട് ബന്ധപ്പെടുമ്പോഴാണ്. ചെറുപ്പത്തിൽ അമ്മയോടും അപ്പനോടും സഹോദരങ്ങളോടും ഒക്കെ കണക്ട് ചെയ്യപ്പെടുന്ന



Disconnection Syndromes

തലച്ചോറ് പിന്നീട് സമപ്രായക്കാരോടും സഹപാഠികളോടും ക്രമേണ ചുറ്റുമുള്ള സമൂഹത്തോടും ബന്ധം സ്ഥാപിക്കുന്നു. അങ്ങനെ ആരോഗ്യകരമായ ഒരു മനസ്സ് തലച്ചോറിനുള്ളിൽ രൂപപ്പെടുന്നു. മനുഷ്യ മസ്തിഷ്കത്തിനുള്ളിലെ "ദർപ്പണകോശങ്ങൾ" (mirror neurons) എന്നറിയപ്പെടുന്ന കോശങ്ങളാണ് വ്യക്തിബന്ധങ്ങൾക്കും സാമൂഹിക ബന്ധങ്ങൾക്കും പ്രാപ്തനാക്കുന്നത് എന്ന് സമീപകാല ന്യൂറോസയൻസ് ഗവേഷണങ്ങൾ വെളിപ്പെടുത്തുന്നു. താനുൾപ്പെട്ട് നിൽക്കുന്ന സമൂഹത്തെപ്പറ്റിയുള്ള ചിന്തയും അവബോധവും ആരോഗ്യകരവും സന്തോഷകരവുമായ ജീവിതത്തിന് ആവശ്യമാണ്. മസ്തിഷ്കത്തിലെ സോഷ്യൽ കോഗ്നിഷൻ കേന്ദ്രങ്ങളുടെ പ്രവർത്തന പരിമിതിയാണ് ഓട്ടിസം (Autism) പോലെയുള്ള അവസ്ഥകൾക്ക് കാരണം. വ്യക്തിബന്ധങ്ങളും സാമൂഹിക ബന്ധങ്ങളും രൂപപ്പെടുത്തുന്ന മസ്തിഷ്ക കോശങ്ങളുടെ പ്രവർത്തനത്തിന് ജനിതക സ്വാധീനത്തിനോപ്പം ചുറ്റുപാടുകളുടെ സ്വാധീനവും (gene, environment interaction) ഉണ്ട് എന്നും ശാസ്ത്ര ഗവേഷണങ്ങൾ വെളിപ്പെടുത്തുന്നു. നിർഭാഗ്യവശാൽ ആരോഗ്യകരമായ മസ്തിഷ്ക വളർച്ചയ്ക്ക് പറ്റിയ ഒരു സാമൂഹിക-ഗാർഹിക അന്തരീക്ഷമല്ല ആധുനിക ജീവിതസാഹചര്യങ്ങൾ നമുക്ക് നൽകുന്നത്. പോഷകാഹാരങ്ങളും വിറ്റമിനുകളും മിനറലുകളും ഒക്കെ അടങ്ങുന്ന ആഹാരങ്ങൾ കുട്ടിക്ക് നൽകുവാൻ മാതാപിതാക്കൾ ബദ്ധശ്രദ്ധരാണ്. ബുദ്ധിവളർച്ചയ്ക്ക് ഉതകും എന്ന് അവർ വിശ്വസിക്കുന്നതരം കളിപ്പാട്ടങ്ങൾ കുട്ടികൾക്ക് വാങ്ങി ധാരാളം നൽകുന്നുണ്ട്. മൂന്ന് വയസ്സ് തികയുന്നതിന് മുമ്പു തന്നെ പ്രീ-സ്ക്കൂളിൽ ചേർത്ത് അക്ഷരങ്ങളും അക്കങ്ങളുമൊക്കെ തലച്ചോറിലേക്ക് കടത്തിവിടാൻ ശ്രമിക്കുന്നുണ്ട്.



Brain

പക്ഷേ തലച്ചോർ വികസനത്തിന് ഇവയേക്കാൾഒക്കെ പ്രധാനമായ വ്യക്തിബന്ധങ്ങളുടെ കണക്ഷൻ നൽകുവാൻ നാം മറന്നു പോകുന്നു. കുട്ടിയുടെ തലച്ചോറ് ഇലക്ട്രോണിക് ഉപകരണങ്ങളോടും, കംപ്യൂട്ടർ ഗെയിമുകളോടും കണക്ട് ചെയ്യുമ്പോൾ അവർക്ക് സാങ്കേതിക നിപുണതകൾ കൂടും. സംശയമില്ല. പക്ഷേ സമപ്രായക്കാരോടും സഹോദരങ്ങളോടും അയൽക്കാരോടും ബന്ധു




ക്കളോടും ഒക്കെ കണക്ട് ചെയ്യപ്പെടാതെ പോകുമ്പോൾ ഉണ്ടാകുന്ന തലച്ചോർ തകരാറ് ഭാവിയിൽ ഊഷ്മളമായ വ്യക്തിബന്ധങ്ങൾ സ്ഥാപിക്കാനുള്ള കഴിവിനെ അപരിഹാര്യമായ രീതിയിലാണ് പരിമിതപ്പെടുത്തുന്നത്. ജീവിതത്തിന്റെ ആദ്യവർഷങ്ങളിൽ ആണ് ഈ കണക്ഷനുകൾ ഉണ്ടാകാൻ തലച്ചോറ് ഏറ്റവും തയ്യാറായിരിക്കുന്നത് എന്ന വസ്തുത ശിശുപരിപാലനത്തിൽ ഏർപ്പെട്ടിരിക്കുന്ന എല്ലാവരും മനസ്സിലാക്കേണ്ടതാണ്.

### സോഷ്യൽ ഡിസ്കണക്ഷൻ സിൻഡ്രോം

ചെറിയ പ്രായത്തിൽ മറ്റുള്ളവരുമായി വേണ്ടരീതിയിൽ ഇടപെടാൻ സാഹചര്യവും പ്രോത്സാഹനവും കിട്ടാതെ വരുന്ന കുട്ടികൾക്ക് അതുമൂലം ഉണ്ടാകുന്ന ദോഷഫലങ്ങൾ കൂടുതൽ പ്രകടമാകുന്നത് കൗമാരത്തിലും യൗവ്വനത്തിലും ആയിരിക്കും. താഴെപ്പറയുന്ന ചില ലക്ഷണങ്ങൾ ഈ സിൻഡ്രോമിന്റെ പ്രത്യേകതകൾ ആയി കണക്കാക്കാം.

1. ആശയ വിനിമയ ശേഷിയിലെ പോരായ്മ
2. സ്വാർത്ഥത (പങ്കുവെയ്ക്കാനുള്ള മനസ്സില്ലായ്മ)
3. ആത്മപ്രണയം (നാർസിസം -Narcissism)
4. ആഗ്രഹിക്കുന്ന കാര്യങ്ങൾ ഉടൻ തന്നെ നടക്കണം എന്നനിർബ്ബന്ധം
5. മറ്റുള്ളവരുടെ മാനസികാവസ്ഥയും ചിന്താഗതിയും മനസ്സിലാക്കാനുള്ള കഴിവില്ലായ്മ (lack of empathy);
6. പരമ്പരാഗത മൂല്യങ്ങളോടും ആചാരങ്ങളും ഉള്ള നീരസം;
7. സാമൂഹികമായ ഒറ്റപ്പെടൽ (സൈബർ ലോകത്തിലുള്ള മുഴുകൽ)
8. വ്യക്തിപരമായ ആഹ്ലാദാനുഭവങ്ങളോട് അമിതമായുള്ള അഭിരമിക്കൽ.
9. പ്രവർത്തന മണ്ഡലത്തിൽ ലക്ഷ്യബോധം (good directedness), ആത്മപ്രചോദനം (motivation) സമർപ്പണം (Commitment)



> **ആഴ്ചയിൽ രണ്ട് മണിക്കൂർ മാത്രം വരുന്ന സൺഡേ സ്ക്കൂൾ പഠനം മാത്രം മതി വിശ്വാസ പരിശീലനത്തിന് എന്ന നിലപാട് മാറേണ്ടിയിരിക്കുന്നു.**

ഇവയുടെ അഭാവം

10. ആഴമില്ലാത്ത വ്യക്തി ജീവിതം -ഉപരിപ്ലവമായ തത്വവിചാരം.

Social Disconnection Syndrome ബാധിച്ച ഒരു യൗവ്വനക്കാരൻ ഒട്ടിസം ബാധിച്ച ഒരു കുട്ടിയെപ്പോലെ തന്നിലേയ്ക്ക് തന്നെ ചുരുങ്ങി ചുറ്റുപാടുകളിൽ നിന്നും മറ്റുള്ളവരിൽ നിന്നും അന്യവൽക്കരിക്കപ്പെടുന്നു. ഈ അന്യവൽക്കരണം സൃഷ്ടിക്കുന്ന അരക്ഷിതാവസ്ഥയിൽനിന്നും കരകയറാൻ അവന്റെ മനസ്സ് കണ്ടു പിടിക്കുന്ന മാർഗ്ഗങ്ങൾ താൽക്കാലികമായി ആശ്വാസമേകുന്നവ ആയിരിക്കാം. പക്ഷേ ഇവയൊക്കെ ആത്യന്തികമായി സ്വയം പരാജയപ്പെടുത്തുന്ന പെരുമാറ്റങ്ങളായി (Self-defeating behaviours) പരിണമിക്കാനുള്ള സാധ്യതകൾ ഏറെയാണ്.

ഉദാഹരണത്തിന് ആഴത്തിലുള്ള വ്യക്തിബന്ധങ്ങൾ ഉണ്ടാക്കിയെടുക്കാൻ കഴിയാത്ത ഒരു വ്യക്തി, താൽക്കാലികവും ഉപരിതലസ്പർശിയും ആയ പല ബന്ധനങ്ങളും ജീവിതത്തിൽ പരീക്ഷിച്ചു എന്നുവരാം. ആഴവും ദൃഢതയും ഇല്ലാത്ത ഇത്തരം ബന്ധങ്ങളെ ഉറപ്പിക്കാൻ ലൈംഗികത ഒരു ഉപാധിയായി സ്വീകരിച്ചേക്കാം. പക്ഷേ അവ അനിവാര്യമായ തകർച്ചയിലേക്ക് എത്തുമ്പോൾ എന്തുവേണം എന്ന് അറിയാതെ പകച്ചു പോകും.

ആത്മീയ ജീവിതത്തിൽ ഉണ്ടാകേണ്ട ആഴത്തിലുള്ള 'കണക്ഷനുകൾ' ഇല്ലാത്ത വ്യക്തിക്ക് ജീവിത പ്രതിസന്ധികൾ വരുമ്പോൾ പിടിച്ചുനിൽക്കാൻകഴിയാതെ വരാം. വേഗത്തിലുള്ള ആഗ്രഹനിവൃത്തികൾ വാഗ്ദാനം ചെയ്യുന്ന കപട ആത്മീയതയുടെ പ്രലോഭനങ്ങളിൽ അവർ വേഗം വീണുപോകാം.

ബുദ്ധിയുണ്ട്, വിദ്യാഭ്യാസ യോഗ്യതയുണ്ട്, പണമുണ്ട്-പക്ഷേ ജീവിത നിപുണതകൾ ഇല്ല (Life Skills Deficiency) എന്ന അവസ്ഥയിലേക്ക് നമ്മുടെ ന്യൂജനറേഷൻ എത്തിക്കൊണ്ടിരിക്കുന്നു. വ്യക്തിബന്ധങ്ങളിൽ നിന്ന് മാത്രമല്ല, നമ്മുടെ സംസ്ക്കാരത്തിൽ നിന്നും, വിശ്വാസത്തിൽ നിന്നും, മൂല്യങ്ങളിൽ നിന്നും ആചാരാനുഷ്ഠാനങ്ങളിൽ നിന്നും എല്ലാം അവർ ഡിസ്കണക്ട് ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ പ്രതിഭാസം ഒരു സമുദായം എന്ന നിലയിലും സഭ എന്ന നിലയിലുമുള്ള നമ്മുടെ നിലനിൽപ്പിനെയാണ് ഇല്ലാതെയാക്കുന്നത്. അത്യന്തം ഗുരുതരമായ ഈ പ്രശ്നത്തെ സഭാ നേതൃത്വവും ആത്മീയ പ്രസ്ഥാനങ്ങളുടെ നേതൃത്വങ്ങളും അർഹിക്കുന്ന ഗൗരവത്തോടെ മനസ്സിലാക്കിയിട്ടുണ്ടോ എന്ന് സംശയമാണ്. വംശപാരമ്പര്യത്തിന്റെ നൈരന്തര്യം കൊണ്ട് മാത്രം നിലനിൽക്കുന്ന ഒരു സമൂഹമാണ് നമ്മൾ. ബന്ധങ്ങളുടെ വിച്ഛേദനം ഈ രീതിയിൽ തുടർന്നാൽ രണ്ടോ മൂന്നോ തലമുറ കഴിയുമ്പോൾ വ്യതിരിക്തമായ ഒരു സമുദായം എന്ന നിലയിൽ നാം അപ്രത്യക്ഷരാകാനാണ് സാധ്യത. സ്വന്തം സംസ്ക്കാരത്തിൽ നിന്നും മൂല്യങ്ങളിൽ നിന്നും വിശ്വാസാചാരാനുഷ്ഠാനങ്ങളിൽ നിന്നും വിച്ഛേദിക്കപ്പെട്ട ഒരു തലമുറയിൽ നിന്നും ഉത്ഭവിക്കുന്ന തലമുറ എത്രമാത്രം കൂടുതൽ സ്വത്വബോധമില്ലാത്തവരായിരിക്കാം എന്ന് ഊഹിക്കാവുന്നതേയുള്ളൂ.

### വേണം ഒരു റീകണക്ഷൻ യജ്ഞം

പുത്തൻ തലമുറയുടെ തലച്ചോറിലെ കുടുംബാംഗങ്ങളുമായും സഭയുമായും സർവ്വോപരി ദൈവവുമായും ബന്ധിപ്പിക്കാനുള്ള ഒരു യജ്ഞം തുടരേണ്ടിയിരിക്കുന്നു. ഈ മഹായജ്ഞത്തിന്റെ തുടക്കം കുടുംബത്തിൽ നിന്നു തന്നെ ആവണം. തന്റെ കുട്ടി ആരോഗ്യമുള്ള മസ്തിഷ്കത്തിന്റെ-well connected brain ഉടമ ആയിരിക്കണം എന്ന ഒരുലക്ഷ്യം മാതാപിതാക്കൾ ഉണ്ടാക്കിയെടുക്കണം. കുടുംബത്തിലും അയൽപക്കത്തും സമൂഹത്തിലും മനുഷ്യബന്ധങ്ങൾ ഉണ്ടാക്കിയെടുക്കാനുള്ള അവസരവും പരിശീലനവും മാതാപിതാക്കൾ മക്കൾക്ക് നൽകണം. ആധുനിക മനോവിജ്ഞാനീയത്തിന്റെയും ന്യൂറോ സയൻസിന്റെയും അറിവുകളുടെ അടിസ്ഥാനത്തിലുള്ള രക്ഷാകർതൃത്വ പരിശീലനം മാതാപിതാക്കൾക്ക് ലഭിക്കണം.

കുട്ടിയുടെ മസ്തിഷ്ക വികാസത്തിന്റെ നിർണ്ണായക ഘട്ടമായ ശൈശവം അവസരങ്ങളുടെ ഒരു ജാലകമാണ് (Window of opportunity). കൗമാര പ്രായമെത്തുന്നതോടെ ഈ ജാലകം കുറച്ചൊക്കെ അടഞ്ഞുപോകാം. അവസരങ്ങളുടെ ഈവാതിൽ തുറന്നിരിക്കുന്ന പ്രായത്തിൽ തന്നെ കുട്ടികൾക്ക് വിശ്വാസാചാരങ്ങളുടെ കണക്ഷനും പ്രോഗ്രാമിംഗും നൽകണം. 'വിശ്വാസ പരിശീലനം കുടുംബത്തിൽ' എന്ന ആശയം സീറോ മലബാർ സഭ ഏതാനും വർഷങ്ങളായി നടപ്പിലാക്കിവരുന്ന അനുകരണീയമായ ഒരു പദ്ധതിയാണ്. ആഴ്ചയിൽ 2 മണിക്കൂർ മാത്രം വരുന്ന സൺഡേസ്ക്കൂൾ പഠനം മാത്രം മതി വിശ്വാസ പരിശീലനത്തിന് എന്ന നിലപാട് മാറേണ്ടിയിരിക്കുന്നു. ഭവനങ്ങൾ ഓർത്തഡോക്സ് വിശ്വാസാചാരാനുഷ്ഠാനങ്ങളുടെ പരിശീലനക്കളരിയായി മാറണം.

തിരിച്ചുവരാൻ സാധ്യതയില്ലാത്ത 'ജോയിന്റ് ഫാമിലി' സിസ്റ്റത്തെ പ്രകീർത്തിക്കുകയും നിലവിലെ യാഥാർത്ഥ്യമായ ന്യൂക്ലിയർ ഫാമിലിയെ പഴിക്കുകയും ചെയ്യുന്ന പതിവ് പ്രസംഗങ്ങൾ നിർത്തി, അണു കുടുംബത്തിന്റെ സാധ്യതകൾ ഉപയോഗിക്കുകയാണ് വേണ്ടത്. നമ്മുടെ ആരാധനാക്രമങ്ങളുടെയും കൂദാശകളുടെയും ശുശ്രൂഷകളുടെയും ദൈവശാസ്ത്രപരമായ അർത്ഥ സമ്പുഷ്ടതയെക്കുറിച്ചും ആഴത്തെപ്പറ്റിയും മനോഹാരിതയെപ്പറ്റിയും ഒന്നും ഒരു തർക്കവുമില്ല. പക്ഷേ പുതുതലമുറയിൽ പെട്ട ഒരു വ്യക്തിക്ക് യേശുക്രിസ്തുവുമായി കണക്ട് ചെയ്യാൻ ഇവ എത്രമാത്രം പ്രയോജനപ്പെടുന്നു എന്ന് വിമർശനപരമായി ചിന്തിക്കേണ്ടതുണ്ട്. ന്യൂജനറേഷനെ പള്ളിയുമായും, സഭയുമായും

അതിലൊക്കെ ഉപരി യേശുവുമായും റീ കണക്ട് ചെയ്യാനുതകത്തക്ക രീതിയിൽ നമ്മുടെ ആരാധനയുടെയും, കൂദാശയുടെയും, ശുശ്രൂഷകളുടെയും, വചനശുശ്രൂഷകളുടെയും ക്രമീകരണം ആവശ്യമാണ്. ഇതിനായുള്ള സ്വത്വരമായ നടപടികൾ പ. സുന്നഹോസിന്റെ ഭാഗത്തുനിന്നും ഉണ്ടാകണം.

വിച്ഛേദിക്കപ്പെട്ടിരിക്കുന്ന വ്യക്തിബന്ധങ്ങളെയും വ്യക്തിയും ദൈവവുമായുള്ള ബന്ധങ്ങളെയും വീണ്ടും യോജിപ്പിക്കുവാനുള്ള ദൗത്യത്തിൽ ഏറ്റവും മുഖ്യ പങ്ക് വഹിക്കേണ്ടത് വൈദിക ശ്രേണിയിലുള്ളവരും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിലുള്ളവരുമാണ്. നിർഭാഗ്യവശാൽ നമ്മുടെ സഭയിലെ വൈദിക ദൗത്യം കൂദാശപരമായ കാര്യങ്ങൾ, ഇടവക ഭരണ സംബന്ധമായ പ്രശ്നങ്ങൾ എന്നിവയിൽ മാത്രം പരിമിതപ്പെട്ടുപോകുന്നു. ആടുകളെ അറിയുന്ന ഇടയൻ പുതിയ നിയമ സങ്കൽപത്തിലുള്ള മഹത്തായ പാസ്റ്ററൽ മിനിസ്ട്രി (pastoral ministry) യിലേക്ക് നമ്മുടെ വൈദികർക്ക് വളരെയേറെ സഞ്ചരിക്കാനുണ്ട്. പുതുതലമുറ ഒരു വൈദികനിൽ നിന്നും പ്രതീക്ഷിക്കുന്നത് ഒരു കാർമ്മികനെയോ, പൂജാരിയേയോ, ഇടവക ഭരണകർത്താവിനെയോ, കെട്ടിടംപണിക്കാരനെയോ, സ്വർണ്ണക്കൊടിമര സ്ഥാപകനയോ അല്ല. പുതുതലമുറയെ അറിയുന്ന, അവരോട് കണക്ട് ചെയ്യാൻ കഴിയുന്ന, അവരെ ക്രിസ്തുവുമായി ബന്ധിപ്പിക്കുന്ന ഇടയനെയാണ്. നമ്മുടെ വൈദിക പരിശീലനവും ദൗത്യവും ഈ ദിശയിൽ നീങ്ങിയാൽ മാത്രമേ ക്രിസ്തുവിൽ പരസ്പരം ബന്ധിതരായ ഒരു സഭയായി നമുക്ക് നിലനിൽക്കാൻ കഴിയൂ. അല്ലാത്തപക്ഷം ഒരു സമുദായ സംഘടനയായി കുറച്ചു നാൾ കൂടി നിലനിൽക്കാൻ കഴിഞ്ഞേക്കാം.

## ഉപസംഹാരം

കാണപ്പെടുന്ന സഹോദരനുമായും കാണപ്പെടാത്ത ദൈവവുമായും ദൃഢമായ ഒരു ബന്ധം ഉണ്ടായിരുന്ന ഒരു സഭയും സമൂഹവുമായിരുന്നു നാം. ആധുനിക ജീവിതത്തിൽ എവിടെയോ വച്ച് ഈ ബന്ധം വിച്ഛേദിക്കപ്പെടുകയോ, അഴിഞ്ഞുപോവുകയോ ചെയ്തു. ഈ ഡിസ്കണക്ഷന്റെ ഏറ്റവും വലിയ ഇരകൾ നമ്മുടെ പുതുതലമുറയാണ്. നമ്മുടെ സഭാംഗങ്ങളുടെ വ്യക്തിജീവിതത്തിലും കുടുംബജീവിതത്തിലും ഇന്ന് അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന വലിയ അശാന്തികളുടെ കാരണം ഈ ഡിസ്കണക്ഷനാണ്. മുറിഞ്ഞുപോയ മനുഷ്യബന്ധങ്ങളെ വിളക്കാനും, ഉടയതമ്പുരാനോടുള്ള ബന്ധം പുനഃസ്ഥാപിക്കുവാനുമുള്ള പരിശ്രമങ്ങൾ ഒരു മഹായജ്ഞം എന്ന രീതിയിൽ തുടങ്ങിവയ്ക്കേണ്ടിയിരിക്കുന്നു. വ്യക്തിബന്ധങ്ങളും സാമൂഹ്യ ബന്ധങ്ങളും ശക്തിപ്പെടുത്തുന്ന കുടുംബത്തിനുള്ളിലെ പരിശീലനം അനിവാര്യമാണ്. ക്രിസ്തുവിനെ പുതുതലമുറയ്ക്ക് അനുഭവമാകത്തക്ക രീതിയിലുള്ള ആരാധനാ പരിഷ്ക്കാരങ്ങൾ, ആടുകളെ അറിയുന്ന ഇടയ ദൗത്യം എന്നീ തലങ്ങളിലുള്ള കർമ്മ പദ്ധതികളിലൂടെ പുതുതലമുറയെ മനുഷ്യനുമായും ദൈവവുമായും 'റീകണക്ട്' ചെയ്യാൻ സംഗതിയാകട്ടെ.

(മേധാവി, മാനസികാരോഗ്യ വിഭാഗം
ഗവ. മെഡിക്കൽ കോളജ്, കോട്ടയം)

**അ**സാദ്ധ്യകാര്യങ്ങളുടെ മദ്ധ്യസ്ഥനായ പരുമല ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രാർത്ഥനയും മദ്ധ്യസ്ഥതയുംമൂലം നിരവധി അനുഗ്രഹങ്ങൾ ലഭിച്ചതിൽ നന്ദി അർപ്പിക്കുന്നു.

പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ഉന്നത വിദ്യാഭ്യാസവും ജോലിയും ലഭിച്ചു. എന്നെ പരുമലപള്ളിയിൽ വച്ച് മാമോദീസാ മുക്കി, ഗീവർഗീസ് എന്ന നാമം നൽകി. എന്റെ പിതാവിന്റെ വിവാഹവും പരുമലയിൽ വച്ച് നടത്തുവാൻ കൃപ ലഭിച്ചു.

എന്റെ ഗ്രാന്റ് ഫാദറും ഗ്രാന്റ് മദറും വർഷം തോറും കുടുംബ സമ്മേതം വൃതാനുഷ്ഠാനത്തോടെ മൂന്നു ദിവസം കുടുംബ സമ്മേതം പ്രാർത്ഥനയും നോമ്പുമായി താമസിച്ചിരുന്നു. എന്റെ ഗ്രാന്റ് ഫാദറിന് (T.V. Varghese Grand Father). അത്ഭുത സൗഖ്യം ലഭിച്ചു. വിദ്യാഭ്യാസ ഡെപ്യൂട്ടി ഡയറക്ടറായി 4 റവന്യൂ ജില്ലകളിൽ ജോലി ചെയ്ത് വിജയത്തോടെ റിട്ടയർ ചെയ്തു (ആലപ്പുഴ റവന്യൂ ജില്ലയിലും).

Gregory T. Geevarghis (BTech-Mechanical Engineering)

* * *

നന്ദി... നന്ദി... നന്ദി....



# T.V. Varghese
Rtd. Deputy Director of Education
Plot 74, Nehru Nagar
Kuriachira P.O., Thrissur-6

## സന്ദർശിക്കൂ...
### പരുമലയിൽ ഓഫീസ്

പരുമല പെരുന്നാളിനോടനുബന്ധിച്ച് മലങ്കര സഭ മാസികയുടെ ഓഫീസ് 30, 31, നവം. 1, 2 തീയതികളിൽ പരുമലയിൽ പ്രവർത്തിക്കും.

വരിസഖ്യ പുതുക്കുന്നതിനും പുതിയ വരിക്കാരാകുന്നതിനും സൗകര്യം ഉണ്ടായിരിക്കും.



- മലങ്കരസഭാ മാസികയിലേക്ക് പരസ്യങ്ങൾ, ഉപകാര സ്മരണ, പ്രത്യേക പരസ്യ ഫീച്ചറുകൾ എന്നിവ ക്ഷണിക്കുന്നു.
- മലങ്കരസഭാ മാസികയുടെ പ്രൊമോട്ടറന്മാരായി പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്നവർക്കും അവസരം ഉണ്ടായിരിക്കും.

ബന്ധപ്പെടുക:- 0481-2573234, 9744648617

## ഓർമ്മ

**ഗോവ:-** അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 91-ാം ഓർമ്മ സെപ്റ്റം. 23-ന് പഞ്ചിം സെന്റ് മേരീസ് പള്ളിയിൽ.

**ആലുവ:-** ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 17-ാം ഓർമ്മ സെപ്റ്റം. 28-ന് ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ.

**കോതമംഗം:-** പരിശുദ്ധ ബസ്സേലിയോസ് യൽദോ ബാവായുടെ 329-ാം ഓർമ്മ ഒക്ടോബർ 2-ന് കോതമംഗലം ചെറിയ പള്ളിയിൽ.

**ചേപ്പാട്:-** ഫീലിപ്പോസ് മാർ ദീവന്നാസിയോസ് IV മലങ്കര മെത്രാപ്പോലീത്തായുടെ 159-ാം ഓർമ്മ ഒക്ടോബർ 12-ന് ചേപ്പാട് പള്ളിയിൽ.

**റാന്നി:-** യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പായുടെ 34-ാം ഓർമ്മ ഒക്ടോബർ 12-ന് പെരുനാട് ബഥനി ആശ്രമത്തിൽ.

ചുറ്റുവട്ടം

ജോയി കുളനട

## In Everloving Memory of

**MARY ZACHARIA**
16th Anniversary , Nov. 14, 2014

**M.G. ZACHARIA**
68th Anniversary, Sept. 4, 2014



*Gone but never forgotten*
*will meet in the heavenly abode*

**BABOO/BABY,**
Kozhencherry

**CHARLIE/SARO,**
Canada

**ALEX/PREMA**
USA

GRANDCHILDREN & GREAT GRAND CHILDREN

**Mannil Zach Bhavan, Thekkemala, Kozhencherry**

# Breaking the Word

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ



# ജ്ഞാനപ്പൊരുൾ

**2014 ഓഗസ്റ്റ് 14**

## സ്ലീബാ കണ്ടെത്തിയതിന്റെ പെരുന്നാൾ

**വി: ലൂക്കോസ് 21:5 – 28**

നമ്മുടെ കർത്താവിനെ തറച്ചുകൊന്ന മരക്കുരിശ്, യരുശലേമിലെത്തിയ റോമാസാമ്രാജ്യത്തിലെ അന്നത്തെ രാജമാതാവ് കണ്ടെടുത്ത്, ആഘോഷമായി റോമിലേക്ക് കൊണ്ടുപോയതിന്റെ അനുസ്മരണമായി ഈ തിരുനാൾ കരുതപ്പെടുന്നു. ശപ്തവും ഭയങ്കരവും ക്രൂരവുമായി ഗണിക്കപ്പെട്ടിരുന്ന ഈ മരണായുധം അനുഗ്രഹത്തിന്റെയും രക്ഷയുടെയും പ്രതീക്ഷയുടെയും അടയാളമായി മാറി. കർത്താവിന്റെ കുരിശിൽ മാത്രം പ്രശംസിക്കുന്നു എന്നാണ് വി. പൗലൂസിന്റെ പ്രസ്താവന. സ്നേഹം, ത്യാഗം, ക്ഷമ, തിന്മകളിന്മേലും പിശാചിന്റെ മേലുള്ള വിജയം ഇവയെല്ലാം അഭ്യസിപ്പിക്കുന്ന ഗുരുവാണ് വി. കുരിശ്, അത് എന്നും ജീവനുള്ളതാണ്.

സ്ലീബാപ്പെരുന്നാളിന്റെ നാളുകളിൽ യരുശലേമിന്റെ നാശം, അന്ത്യന്യായവിധി എന്നീ ഭയാനകമായ സംഗതികളെപ്പറ്റി യേശുതമ്പുരാൻ നൽകുന്ന മുന്നറിയിപ്പുകളാണ് ചിന്താവിഷയം.

1. പ്രകൃതിയിൽ ഇന്ന് ദൈവ നിയതമായ ഒരു ക്രമവും താളവുമുണ്ട്. ഈ ക്രമീകരണങ്ങൾ അഴിഞ്ഞ് താറുമാറാകും. ഭൂകമ്പം, ക്ഷാമം, മാരകമായ വ്യാധികൾ എന്നിവ പെരുകും. ഇത്തരം പ്രതിഭാസങ്ങളിന്മേൽ മനുഷ്യ ബുദ്ധിക്കുള്ള നിയന്ത്രണശക്തി പരിമിതമാണുതാനും. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നിവയിൽ അഭൂതപൂർവ്വമായ വ്യത്യാസങ്ങളും ലക്ഷണങ്ങളുമുണ്ടാകും. പ്രകൃതി ശക്തികൾക്കും ക്രമീകരണങ്ങൾക്കും അഴിവുണ്ടായാൽ, ജീവികളുടെ നിലനിൽപ്പ് അപകടത്തിലാകും. ക്ഷാമം, അതിവർഷം, വരൾച്ച, സമുദ്രക്ഷോഭം എന്നിവയെപ്പറ്റി ഇപ്പോൾത്തന്നെ സാമാന്യമായ ഒരു അറിവ് മനുഷ്യന് ലഭ്യമാണ്.

2. ജനതകളും രാജ്യങ്ങളും തമ്മിൽ തുടർച്ചയായി യുദ്ധങ്ങളും കൊലയുമായി പരിണമിക്കും. ഇപ്പോൾ തന്നെ ഉണങ്ങാത്ത മുറിവുകളായ സംഘട്ടനങ്ങൾ ലോകയുദ്ധമായി മാറുമോ എന്ന് മനുഷ്യർ ഭയപ്പെടുന്ന കാലമാണ്. മധ്യപൂർവ്വദേശത്തെയും ആഫ്രിക്കൻ രാജ്യങ്ങളിലേയും അസ്വസ്ഥതകൾ, ഏഷ്യൻ രാജ്യങ്ങളിലെ ആഭ്യന്തരവും, ഉഭയകക്ഷി പരവുമായ തർക്കങ്ങൾ, ലോകസാമ്പത്തിക ക്രമത്തിലെ "ക്രമക്കേടുകൾ", കൊടികുത്തിവാഴുന്ന അഴിമതി, ധൂർത്ത്, ദുർവൃത്തികൾ ആദിയായവയെല്ലാം വിരൽ ചൂണ്ടുന്നത് എന്തിലേക്കാണെന്ന് ചിന്തനീയമാണ്. സാമാന്യ മനുഷ്യജീവിതത്തിന്റെ ഘടനയും, അച്ചടക്കവും,വിശുദ്ധിയും വ്യക്തിബന്ധങ്ങളും ഇപ്പോൾത്തന്നെ ഇളകിക്കഴിഞ്ഞു. സംഘട്ടനങ്ങളും പോർവിളികളും, സ്വാർത്ഥതയും, അനീതിയും നിറഞ്ഞ ലോകത്തിന്റെ നിലനിൽപിനെപ്പറ്റി ആശങ്കപ്പെടേണ്ട നിലയിൽ എത്തി നിർക്കുകയാണ്. സംസ്ക്കാരം, ജീവിതം, സുഖം നീതി ആദിയായവയെല്ലാം നിർവചനങ്ങൾ മാറ്റി എഴുതപ്പെട്ടിരിക്കുന്നു.

3. മതത്തിന്റെയും ഭക്തിയുടെയും ലേബലിൽ മനുഷ്യരെ ചൂഷണം ചെയ്യുകയും വഴിതെറ്റിക്കുകയും ചെയ്യുന്ന ആളുകൾ പ്രത്യക്ഷപ്പെട്ടു തുടങ്ങി. ഈശ്വരാവതാരങ്ങളാണെന്നു നടിച്ച്, അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ച്, മനുഷ്യരെ അതിശയിപ്പിക്കുന്നവർ പലയിടത്തും ഉയർന്നുവരും. നന്മയും തിന്മയും തമ്മിലുള്ള അതിർവരമ്പുകൾ നേർത്തു നേർത്തുവരും. ഇത് വലിയ ഒരപകടം തന്നെയാണ്! ഇത്തരക്കാരുടെ പ്രസ്ഥാനങ്ങളുടെ "ആയുസ്സ്" ഹ്രസ്വമായിരിക്കുമെങ്കിലും ചുരുങ്ങിയ സമയം കൊണ്ട് ഏറെ ഉപദ്രവം വരുത്താനും, അനേകരുടെ വിശ്വാസം തർക്കാനും വഴിതെറ്റിക്കാനും അവർക്കു സാധിച്ചു. ഇക്കൂട്ടരിൽ അധികം പേരും ഈ വഴിക്ക് നടന്ന്, വലിയ ധനാഢ്യരായിത്തീരുകയും ചെയ്യും.

4. ധർമ്മിഷ്ഠരും, സത്യനിഷ്ഠയുള്ളവരുമായവർ ഉപദ്രവിക്കപ്പെടും. തിന്മയുടെ ശക്തികളുടെ വിളയാട്ടം വർദ്ധിക്കുമെന്നു സാരം. "സത്യം കുരിശിക്കപ്പെടുന്ന"തിന്റെ നിത്യസാക്ഷിയാണല്ലോ യേശുക്രിസ്തു. ഇക്കഥ തലമുറ് തോറും ആവർത്തിക്കപ്പെട്ടുകൊണ്ടിരിക്കുന്നു.

5. ഈ കുഴമറിച്ചിലുകൾ കൊണ്ട് ഭയപ്പെടരുതെന്നാണ് കർത്താവിന്റെ ഉപദേശം. സത്യധർമ്മാദികളിൽ ഉറച്ചു നിൽക്കണം. തിന്മയോട് ഉടമ്പടി ചെയ്യുന്ന "ഭക്തി" "വ്യാജമായിരിക്കും". ഒരു തലമുടിനാരുപോലും നശിച്ചു പോകുകയില്ല, ക്ഷമകൊണ്ട് പ്രാണനെ നേടുമെന്നും അവിടുന്ന് ഉറപ്പു നൽകുന്നു. ഈ സംഭവ വികാസങ്ങളിൽ സത്യവും നീതിയ്ക്കും ക്ഷീണിതമായി കണ്ടാലും, തന്റെ ഭക്തരെ ദൈവം കൈവിടുകയില്ല!.

6. ഇത്രയുമെല്ലാം കഴിഞ്ഞാൽ "മനുഷ്യപുത്രന്റെ മഹത്വപ്രക്ഷ്യത" എന്ന രണ്ടാം വരവായി. താൻ ശക്തിയോടും മഹാതേജസ്സോടും കൂടെ മേഘത്തിൽ വരും. അത് നമ്മുടെ വീണ്ടെടുപ്പിന്റെയും രക്ഷയുടെയും തുറമുഖമായിരിക്കും. നല്ല വിത്തും കളയും അന്ന് വേർതിരിക്കപ്പെടും.

**2014 സെപ്റ്റം. 21**

## സ്ലീബായ്ക്കു ശേഷം ഒന്നാം ഞായർ

**വി: മർക്കോസ് 13:28 – 37**

ലോകാവസാനത്തെയും മനുഷ്യപുത്രന്റെ രണ്ടാം പ്രത്യക്ഷതയെയും സംബന്ധിച്ച പാഠങ്ങൾ തുടരുകയാണ്. വലിയ കഷ്ടതകളുടെ നാളുകൾ വരും. അതിന്റെ ലക്ഷണങ്ങൾ നേരത്തെ കണ്ടു തുടങ്ങും. ഈ ലക്ഷണങ്ങളുള്ളപ്പോൾ തന്നെ വിവേചിച്ചറിയേ

ണ്ടതാണ്. "രണ്ടാമത്തെ വരവ്" വിവിധങ്ങളായ "അടയാള"ങ്ങൾക്കു ശേഷമാണ് സംഭവിക്കുക.

ആകാശവും ഭൂമിയുമെല്ലാം അഴിഞ്ഞില്ലാതെയാകും. പിന്നെ എന്തുണ്ട് ബാക്കി? അപ്പോൾ അഴിവില്ലാത്ത മറ്റുചിലതൊക്കെയുണ്ടാകും. മാറ്റമില്ലാത്തവന്റെ കല്പനയാണിത്. ദൈവവചനം അമരത്വമുള്ളതാണ്, അതിന് അഴിവില്ല. എന്നാൽ കൃത്യമായി അവയുടെ വരവ് ദൈവമല്ലാതെ ആരും അറിയുന്നില്ല. ലക്ഷണങ്ങളിൽ നിന്നും ലക്ഷ്യം വായിച്ചു കൊള്ളണമെന്നാണ് കല്പന. ആയതിനാൽ സൂക്ഷ്മതയോടു കൂടി ജീവിക്കണമെന്നാണ് ഒന്നാമത്തെ മുന്നറിയിപ്പ്. വീണുപോകാതെയിരിക്കണമെങ്കിൽ നടപ്പിനെ സൂക്ഷിച്ചേ മതിയാകൂ.

സൂക്ഷ്മതയുടെ ആന്തരാർത്ഥം കർത്താവ് തന്നെ നൽകിയിരിക്കുന്നു. ഉണർന്നും പ്രാർത്ഥിച്ചും കൊണ്ടിരിപ്പിൻ. ലൗകീകങ്ങളിൽ മുങ്ങിപ്പൊങ്ങി ജീവിക്കാനല്ല, നേരും നേരുകേടും വിവേചിച്ചറിഞ്ഞ്, തിന്മ തള്ളി നന്മയെ പുൽകുന്ന ഉണർവ്വു വേണമെന്നാണ് ഈ കല്പനയുടെ താല്പര്യം. ഉണരുമ്പോൾ ശ്രദ്ധയെ നാലുപാടും നിന്നും കൂട്ടിച്ചേർക്കാനാകും, പ്രാർത്ഥന ഇടവിടാതെ ഊണിലും ഉറക്കത്തിലും മനസ്സിൽ നടക്കേണ്ട ഒരു തുടർ പ്രക്രിയയായി വ്യവഹരിക്കപ്പെട്ടിരിക്കുന്നു. പ്രാർത്ഥിക്കുന്നത് സൂക്ഷ്മതയ്ക്കും, തെറ്റിൽ വീഴാതെ സൂക്ഷിക്കുന്നതിനും, നിരന്തരമായി ദൈവത്തിനു സ്തുതിയർപ്പിക്കുന്നതിനും, രൂപാന്തരത്തിനുംവേണ്ടിയാണ്.

വളരെ ലളിതവും ചിന്തനീയവുമായ ഒരു ഉപമയിലൂടെയാണ് യേശു ഇതു വിശദീകരിക്കുന്നത്. പരദേശത്തേക്കുപോകുന്ന മനുഷ്യൻ തന്റെ ദാസന്മാർക്ക് അധികാരങ്ങൾ മാത്രമല്ല വേല എന്ന അടിസ്ഥാനപരമായ ഉത്തരവാദിത്തങ്ങളും നൽകുന്നുണ്ട്. ചുമതലകളെക്കാൾ അധികാരങ്ങൾക്കും സ്വാധീനങ്ങൾക്കും പ്രാധാന്യം നൽകപ്പെടുമ്പോൾ ക്രമവും ശാന്തിയും അലിഞ്ഞില്ലാതായിത്തീരുന്നു. നിയമത്തിന്റെ വഴിക്കുപോകുന്നതിനെക്കാൾ ആകർഷണീയമാണ്, സ്വന്തമായ നിയമങ്ങളുണ്ടാക്കുന്നതും മറ്റുള്ളവരെ അതിന് വിധേയരാക്കാൻ ശ്രമിക്കുന്നതും, ദാസന്മാർക്കും ദാസികൾക്കും വാതിൽ കാക്കുന്നവർക്കും അവരവരുടെ ചുമതലകൾ നൽകപ്പെട്ടിരിക്കുന്നു. തങ്ങളുടെ നിലനില്പ്പും പ്രൗഢിയും അധികാരവുമെല്ലാം പരദേശത്തേക്ക് യാത്രയായിരിക്കുന്ന യജമാനന്റെ ദാനമാണെന്ന്, അധികാരങ്ങളോടൊപ്പം കടമകളും നല്കിയിരിക്കുന്നു എന്ന സത്യം വിസ്മരിക്കുന്നിടത്താണ് കുഴപ്പങ്ങൾ തുടങ്ങുന്നത്.

യജമാനൻ വരുന്ന വഴി അനിശ്ചിതമായി വിട്ടില്ലായിരുന്നുവെങ്കിൽ, അദ്ദേഹം വരുമ്പോൾ എല്ലാവരും നീതിമാന്മാരായി ചമഞ്ഞേനേ. നേരത്തെ ചോദ്യം കൊടുത്തിട്ട് പരീക്ഷ എഴുതുന്നതുപോലെ. യഥാർത്ഥ സ്ഥിതി അറിയണമെങ്കിൽ അപ്രഖ്യാപിത സന്ദർശനം തന്നെ വേണം. അപ്പോൾ ഉറങ്ങുന്നവരെയും, മദ്യപരെയും,

# നന്ദി...



മലങ്കരസഭ മാസികയിൽ<br>ഒരു വർഷമായി വേദവിശകലനം<br>പകർന്ന കൊച്ചി ഭദ്രാസനാധിപൻ<br>അഭിവന്ദ്യ ഡോ. യാക്കോബ്<br>മാർ ഐറേനിയോസ്<br>തിരുമേനിക്ക്<br>ഹൃദയപൂർവ്വമായ<br>നന്ദി...

ചുമതലകൾ മറക്കുന്നവരെയും, കലാപകാരെയുമെല്ലാം പരസ്യമാക്കും. അവിടുന്ന് എല്ലാവരോടുമായിട്ടാണ് പറയുന്നത്. ഉണർന്നിരിപ്പിൻ

കാണേണ്ടത് കാണുകയും കേൾക്കേണ്ടത് കേൾക്കുകയും പ്രവർത്തിക്കേണ്ടത് പ്രവർത്തിക്കുകയും വേണമെങ്കിൽ ഉണർന്നിരിക്കണം. ഉണർന്ന് ജാഗ്രതയായിരിക്കേണ്ട സമയത്ത് അലസമായി ഉറങ്ങുന്നവൻ മടിയനാണ്. എനിക്ക് എന്റെ കാര്യമല്ലാതെ മറ്റൊന്നും അറിയേണ്ടതില്ല എന്നതാണ് ഇക്കൂട്ടരുടെ മനോഗതിയും മനോഭാവവും. മറ്റുള്ളവരെക്കൊണ്ട് പണിയെടുപ്പിച്ചിട്ട് മുതലാളി ചമയുന്നവരുടെയും, സ്വന്ത മനഃസാക്ഷി വിറ്റു ജീവിക്കുന്നവരുമെല്ലാം ഇക്കൂട്ടത്തിൽപ്പെടും. അതുകൊണ്ടായിരിക്കാം, മനുഷ്യപുത്രൻ വരുമ്പോൾ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമോ? എന്ന സർവ്വരഹസ്യങ്ങളുമറിയുന്ന ലോകരക്ഷകൻ വിലപിച്ചത്.

**2014 സെപ്റ്റം. 28**
**സ്ലീബായ്ക്കു ശേഷം രണ്ടാം ഞായർ**
**വി: മത്തായി 16:5 – 12**

ശിഷ്യരുടെ സൂക്ഷ്മതക്കുറവാണ് പരാമൃഷ്ടവേദഭാഗത്തെ വാക്കുകൾക്കു വഴിവച്ചത്. അടിസ്ഥാനാവശ്യങ്ങളിലൊന്നായ അപ്പം എടുക്കാൻ മറന്നുപോയതെന്ത്? ഇക്കാര്യംപോലും ഗുരു ശ്രദ്ധിക്കുന്നു എന്നത് സുപ്രധാനമാണ്. ചെറുതും വലുതുമായ കാര്യങ്ങളൊന്നും അവിടുത്തെ ദൃഷ്ടിയിൽ നിന്നും മറഞ്ഞിരിക്കുന്നില്ല. ഉറക്കം തൂങ്ങാതെയും ഉറങ്ങാതെയുമിരിക്കുന്ന യിസ്രായേലിന്റെ കാവൽക്കാരൻ പാടുന്നു. 'ഉണർന്നിരിപ്പിൻ'.

അപ്പം ഇല്ലാതെ എങ്ങനെ എന്ന് വേവലാതിപ്പെടേണ്ട എന്നാണ് അടുത്ത സന്ദേശം. തന്റെ ആശ്രിതരെ അത്ഭുതകരമായി സൂക്ഷിക്കാനും രക്ഷിക്കാനും കഴിയുന്നവനാണ് അവിടുന്ന്. നമ്മുടെ നിസ്സഹായാവസ്ഥയിൽ അദ്ദേഹം കനിവോടെ മൊഴി യുന്നു. ഭയപ്പെടേണ്ട ഞാൻ നിന്നോടുകൂടെയുണ്ട്.

വിശ്വാസവിപരീതികളെ പുളിച്ച മാവ് എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. വിപരീതോപദേശ പ്രചാരകർ വരുത്തുന്ന അപകടങ്ങളെക്കുറിച്ച് എല്ലാവരും അറിവുള്ളവരും ജാഗ്രതയുള്ളവരുമായിരിക്കണം.

"പരീശന്മാരും സാദൂക്യരും" സമൂഹത്തിലെ ജീർണ്ണതയുടെയും പൊങ്ങച്ചങ്ങളുടെയും പ്രതിനിധികളാണ്. "പ്രദർശന താല്പര്യ"മാണ് അവരുടെ മതബോധത്തിൽ തലയുയർത്തി നില്ക്കുന്നത്. പരീശർ കടുകിട വ്യത്യാസം കൂടാതെ മതതാല്പര്യങ്ങൾ സംരക്ഷിക്കുന്നവരും പരിരക്ഷിക്കുന്നവരുമായി പുറമെകാണപ്പെടുന്നു. അത് അവർക്ക് ഏറെ ഇഷ്ടമാണുതാനും. പക്ഷെ, പുറത്തെ പകിട്ട് ഉള്ളിലില്ല എന്ന സത്യം യേശു തമ്പുരാൻ അവരോടു തുറന്നു പറഞ്ഞത് അവർക്കു രസിച്ചില്ല! ഭക്തന്മാരും, ദാനശീലരും, മതതത്വങ്ങൾ കാക്കുന്നവരുമാണ് തങ്ങൾ എന്ന് വിശ്വസിച്ചിരുന്നു. ഒരു വിട്ടുവീഴ്ച്ചയ്ക്കും അവർ തയ്യാറല്ലായിരുന്നു. അങ്ങാടിയിൽ ലഭിക്കുന്ന വന്ദനവും "റബ്ബീ" എന്ന സംബോധനയും അവർക്ക് സുഖകരമായിരുന്നു. അവർക്കു "കഷ്ടം" എന്നാണ് ലോകരക്ഷകന്റെ ന്യായവിധി. സുഖജീവിതം നയിക്കാൻ അവർക്കു പ്രിയമായിരുന്നു. കനിവ്, ദയ, മനുഷ്യസ്നേഹം, വിനയം ഇതെല്ലാം കാറ്റിൽ പറത്തി, മതനേതാക്കന്മാരും "സത്യവിശ്വാസ സംരക്ഷകരു"മായി അവർ ചമഞ്ഞുനടന്നു. മതചിഹ്നങ്ങളായ നീളൻ വസ്ത്രങ്ങളും അണിഞ്ഞിരുന്നു. ഉള്ളിൽ പകയും, പ്രതികാര ചിന്തയും സുഖലോലുപതയും മാത്രം! ഇത്തരം കള്ള നാണയങ്ങൾ സമൂഹത്തെ ദുഷിപ്പിത് വഴിതെറ്റിക്കുന്ന "പുളിപ്പാ"ണന്നാണ് യേശുതമ്പുരാൻ നൽകുന്ന മുന്നറിയിപ്പ്.

അധികാരവും സ്ഥാനവും ധനവും കൈയ്യാളുന്നതിനാൽ അവർക്ക് "എന്തും" ചെയ്യാം. ഇതിന്റെ ദോഷഫലങ്ങൾ അനുഭവിക്കുന്നത് സാമാന്യജനവും. സാദൂക്യർ എന്ന കൂട്ടർ മരണാനന്തര ജീവിതത്തിലും മറ്റും വിശ്വസിക്കാത്ത "ഇന്നിന്റെ" പൗരന്മാരായിരുന്നു. ഇന്ന് സുഖമായി ജീവിക്കാം. ഇവിടത്തെ സുഖത്തിനപ്പുറമൊന്നുമില്ല എന്നതാണ് അവർക്കു പ്രമാണം. അപ്പോൾ ആരോടും ഒന്നിനും കണക്കുബോധിപ്പിക്കേണ്ടതുമില്ല.

ഇത്തരം "മാന്യന്മാർ" മനുഷ്യസമൂഹത്തിന് വളരെ ദ്രോഹം ചെയ്യുന്നവരാണ്. മറ്റുള്ളവരെ ഉപദേശിച്ച് നന്നാക്കാൻ എപ്പോഴും അവർ വ്യഗ്രത കാട്ടുന്നു. സ്വയം നന്നാകില്ല എന്നത് അതിന്റെ മറുവശം. ഈ കപടമാന്യത ചിലരെയെങ്കിലും വഴിതെറ്റിക്കും. പുളിപ്പ് സാവധാനത്തിൽ പ്രവർത്തിച്ച് ബാക്കിയുള്ളതിനെയും അതുപോലെയാക്കുമല്ലോ. ഇവർ വഴികാട്ടികളല്ല, വഴിതെറ്റിക്കുന്നവരാണ്. "ഈ ചെറിയവരിൽ ഒരുവനെ വഴിതെറ്റിക്കുന്നതും, അവന് ഇടർച്ചവരുത്തുന്നതും" ഗുരുതരമായ വീഴ്ചയായി യേശുക്രിസ്തു വിധിച്ചിട്ടുണ്ട്. ആകയാൽ ജീവിതമില്ലാത്ത മതബോധം വിട്ടൊഴിയേണ്ടിയിരിക്കുന്നു.

**2014 ഒക്ടോബർ 5**

## സ്ലീബായ്ക്കു ശേഷം മൂന്നാം ഞായർ

**വി: മർക്കോസ് 2:23–28**

സ്വയം നന്നാകാൻ ശ്രമിക്കാത്തവരുടെ പ്രധാന ലക്ഷണമാണ് അന്യരിൽ കുറ്റം കണ്ടുപിടിക്കൽ. കുറ്റക്കാരനെന്നു കണ്ട ഒരു യുവസന്യാസിയ്ക്കു ശിക്ഷ വിധിക്കുന്നതിന് ഭരണ സംഘം കൂടാൻ വിളിക്കപ്പെടുമ്പോൾ ഒരു വൃദ്ധനായ സന്യാസി എത്തിയതു തോളിൽ ഒരു കുടം വെള്ളവുമായിട്ടായിരുന്നു. ഇതെന്താണിങ്ങനെ? എന്ന സഹസന്യാസികളോട്, വൃദ്ധസന്യാസി പറഞ്ഞു: മറ്റൊരാളെ വിധിക്കാൻ ഞാൻ വരുമ്പോൾ എന്റെ കുറ്റങ്ങളെപ്പറ്റി എനിക്കോർമ്മ വരുന്നു. അവ ഈ കുടത്തിൽ നിന്നു ജലമൊഴുകുന്നതുപോലെ പിന്നെ പിന്തുടരുന്നു. പിന്നെ ഞാൻ എങ്ങനെ ഈ യുവസഹോദരന്റെ വിധികർത്താവാകും? എന്നെ വിസ്താരവും ന്യായവിധിക്കലും ഒന്നും ഉണ്ടായില്ല എന്നാണ് കഥ!

ദോഷൈക ദൃക്കുകൾ എന്നാൽ ദോഷം മാത്രം കാണാൻ കണ്ണുതുറക്കുന്നവർ എന്നർത്ഥം. ശാബതിൽ കതിർപറിച്ച് തിന്നത് വിശപ്പുകൊണ്ടായിരിക്കുമല്ലോ. ശാബതിൽ വിശപ്പും ദാഹവുമുണ്ടാകാൻ പാടില്ലന്നോ, ഭക്ഷണം കഴിക്കുക എന്ന "ജോലി" ചെയ്യാൻ പാടില്ലന്നോ ന്യായപ്രമാണം പറയുന്നില്ല. പിന്നെ ഈ പ്രവൃത്തി എങ്ങനെ കുറ്റകരമാകും. ശിക്ഷിക്കണമെന്നു മുന്നമേ നിശ്ചയിച്ചവരോട് ന്യായം പറഞ്ഞിട്ടു കാര്യമില്ലല്ലോ. ദാവീദ് ശാബതിൽ, പുരോഹിതന്മാർക്കു മാത്രമായി നിശ്ചയിച്ചിരുന്ന കാഴ്ചയപ്പം വാങ്ങിക്കഴിച്ചത്, കതിർ തിരുമ്മിത്തിന്നതിനെക്കാൾ ഗൗരവമുള്ള സംഗതിതന്നെ. അവിടെയും വിശപ്പുതന്നെ കാരണം. വിശക്കുന്നവന്റെ മുമ്പിൽ അപ്പമായി അവതരിക്കുന്ന ദൈവം, ന്യായപ്രമാണത്തിന് അവിടെ ഇളവും അനുവദിച്ചിട്ടുണ്ട്!

മനുഷ്യനു 'ശാബത്' എന്ന നിബന്ധന നിശ്ചയിച്ച ദൈവം തന്നെ വിശദീകരിക്കുമ്പോഴാണ് അതിന്റെ യഥാർത്ഥ അർത്ഥം നമുക്കു മനസ്സിലാകുന്നത്. മനുഷ്യസമുദായത്തിന്റെ സുസ്ഥിതിക്കും, നന്മയ്ക്കും വേണ്ടിയാണ് ഏതു പ്രമാണവും' നൽകപ്പെടുന്നത്. ശാബതിന്റെ ലക്ഷ്യവും മറ്റൊന്നല്ല. നിയമദാതാവാണ് അതിനുത്തരവാദി. ശാബത് അതിൽത്തന്നെ ഒരു സ്വതന്ത്രനിയമമല്ല. മനുഷ്യൻ അതിന്റെ യഥാർത്ഥ ആത്മാവിൽ പാലിക്കുമ്പോൾ അതിനു ജീവനുണ്ടാകുന്നു. ദൈവം വിശ്രമിച്ചനാളിൽ (ഉല്പ. 1:31) അതിനെ അനുഗ്രഹിച്ചു. അങ്ങനെ ശാബത്, മറ്റു ദിവസങ്ങളെക്കാൾ പ്രാധാന്യമുള്ളതായി ദൈവം അതിനെ അനുഗ്രഹിച്ചു മനുഷ്യനും നൽകി. സ്വസ്ഥത എന്നാൽ ദൈവത്തോടെ കൂടെയുള്ള വിശ്രമം എന്നർത്ഥം. കേവലം ശരീര-മനസ്സുകളുടെ വിശ്രമമല്ല ഇവിടെ സൂചിപ്പിക്കുന്നത്. സ്വത്തും ഉദ്യോഗങ്ങളും ഉത്തരവാദിത്തങ്ങളും നിർവ്വഹിച്ച് അതിന്റെ നിറവിലും നന്മയിലും സന്തോഷിക്കുന്നതിനായിരുന്നു ശാബത്. മനുഷ്യനുവേണ്ടി ശാബതിനെ ഏർപ്പെടുത്തിയതിനാൽ, മനുഷ്യൻ ശാബതിന്റെ അടിമയല്ല.

മനുഷ്യരെ സൃഷ്ടിച്ച ശേഷമാണ് ദൈവം "വിശ്രമിച്ചത്." "മനുഷ്യരോടുകൂടെ ദൈവത്തിന്റെ കൂടാരം" എന്ന് വെളിപാടു പുസ്തകഭാഷയിൽ അതിനെ വ്യാഖ്യാനിക്കാം. മനുഷ്യനും ഇവിടെ "സജീവമായ നിശ്ചലാവസ്ഥയാണ്. അപ്പോൾ ഉള്ളും ജാഗ്രതമാകുന്നു. നന്മ ചെയ്യുവൻ ശീലിക്കുന്നു. "മറ്റു" ജോലികൾക്ക് അതിൽ ഇടമില്ല. അവരുടെ പിന്നാലെ പോയാൽ ശാബതുമുടങ്ങും.

ദൈവം ക്രോഡീകരിച്ച നിലയിൽ "ശാബതിനെ ശുദ്ധീകരിക്കാൻ" നമുക്കു ചുമതലയുണ്ട്. കേവലം 'ആചരണ'മല്ല ഇവിടെ പ്രധാനം. തന്നിലേക്കു തന്നെയും, ഉള്ളിലേക്കും പിൻവാങ്ങി അവിടെ ഈശ്വരസന്നാദ്ധ്യം അനുഭവിക്കാനാവും ഇത്തലമുറയിൽ ശാബത്ആചരിക്കുന്നവരുണ്ട്; എന്നാൽ "ശാബതിനെ ശുദ്ധീകരിക്കുന്ന"വർ ചുരുങ്ങും. അന്നത്തെ പ്രവൃത്തികൾ ദൈവത്തിനു നിരക്കുന്നവ മാത്രമായിരിക്കണം. വിശുദ്ധ ഭൂമിയിലേക്കാണ് ശാബതു പാലിക്കുന്നവർ പ്രവേശിക്കുന്നത്. ഈ പശ്ചാത്തലത്തിൽ 'ശാബതിലെ വേല'കളെപ്പറ്റി ഒരു വിചിന്തനവും പുനർ നിർണ്ണയവും ആവശ്യമായി വരുന്നു. ശാബതിന്റെ "ശുദ്ധീകരണം" ഏതാനും മണിക്കൂറുകളിൽ ഒതുങ്ങുന്നവയല്ല. നന്മ ശീലിക്കുന്ന ഈ പാഠശാലയിൽ നിന്ന് ആർജ്ജിക്കുന്ന ആത്മീക ഊർജ്ജം ഒരാഴ്ചമുഴുവൻ ജ്വലിച്ചു നിൽക്കാനുള്ളതാണ്. ശാബത് പ്രകാശമാണ്, വിശുദ്ധിയുടെ വെളിച്ചം. ഈ വെളിച്ചം നമ്മുടെ ജീവിതത്തെ ആകമാനം പ്രകാശിപ്പിക്കട്ടെ.

■



5–ാം ചരമ വാർഷികം
05–09–2014

റവ. ഫാ. പി. ജോർജ്

വല്ല്യഴികത്ത്
പുത്തൻവീട്,
ഭരണിക്കാവ് തെക്ക്,
കറ്റാനം

"ആചാര്യേശാ! മശിഹാ! കൂദാശകളർപ്പിച്ചോരീ-
യാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം'

എന്ന്, സന്തപ്ത കുടുംബാംഗങ്ങൾ

Favours Received

അന്നാമ്മ കൊച്ചുമ്മൻ, കുണ്ടറ

ഒരു വിശ്വാസി

Eapen P. Job



പെണ്മ | മായാ ലാബി, മയിലാടിയിൽ

ലോക വാർദ്ധക്യദിനം

# വാർദ്ധക്യ വിസ്മയം

**ഹൈ**സ്കൂൾ ക്ലാസ്സിൽ പഠിക്കുമ്പോൾ നാടകത്തിൽ കുചേലപത്നിയുടെ വേഷം ചെയ്യേണ്ടിവന്നിട്ടുണ്ട്. ദാരിദ്രവും വാർദ്ധക്യവും മുഖത്തുവരുത്തുവാൻ ടീച്ചർ കരികൊണ്ട് മുഖത്തു ചെയ്ത കലാവിരുത് വിസ്മയിപ്പിക്കുന്നതായിരുന്നു. തുലോം ചെറുപ്പമായ എന്നെ നിമിഷനേരം കൊണ്ട് ഒരു 70 വയസ്സുകാരിയാക്കി.

അതുപോലെ തന്നെ എത്ര വിചിത്രമാണീ ജീവിതം? ഓരോ ദിവസവും നമ്മുടെ മനസ്സിനേൽക്കുന്ന മുറിവുകൾ മുഖത്ത് കരികോറിയിടുന്നു. തിളങ്ങുന്ന ശോഭ നഷ്ടമാകുന്നു. നമ്മുടെ മുഖമാകെചിത്രപ്പണികൾ തുടങ്ങുകയായി. അന്ന് ടീച്ചർ എങ്കിൽ ഇന്ന് കാലമാണ് നമ്മളിൽ മാറ്റങ്ങൾ വരുത്തുന്നത്. പലർക്കും കണ്ണിനടിയിൽ ചുളിവുകൾ , കവിളിൽ സമാന്തരവരകൾ ........... നാം സാധാരണ പ്രയോഗിക്കുന്ന പൊടിക്കൈകളായ തൈര്, കടലമാവ്, കപ്പളങ്ങപ്പഴം, നാരങ്ങാ നീര്, തേൻ ഇവയെന്നും ഫലിക്കാത്ത അവസ്ഥ. കാലം നൽകിയ കലാസൃഷ്ടി അത് എങ്ങനെമായും.

ഇക്കാര്യത്തിൽ നമ്മുടെ സ്ത്രീകളിൽ വലിയ വിഷാദം തന്നെ ഉരുത്തിരിയാറുണ്ട്. ലോകത്തിലെയും വലിയ സുന്ദരിയായില്ലെങ്കിലും ആരും മോശമെന്ന് പറയാതിരിക്കണമല്ലോ; നാം നെട്ടോട്ടമോടുകയാണ്. ജീവിതമാകുന്ന നൗകയെ കരയ്ക്കടുപ്പിക്കാനുള്ള ശ്രമത്തിനിടയിൽ സ്വന്തം ഭർത്താവിന്റെ എങ്കിലും മുന്നിൽ പിടിച്ചുനിൽക്കാൻ, കാലത്തെ, കാൽപനികതയെ തോൽപ്പിക്കാൻ ശ്രമിക്കുന്ന സ്ത്രി. പേടിച്ചു പേടിച്ച് നടി ഗ്രറ്റ ഗർബോയെപ്പോലെ എങ്ങാൻ ആയിതീരുമോ ആവോ?.

എന്നും നമ്മുടെ സമൂഹത്തിൽ സുന്ദരികൾക്ക് ഒരു സ്ഥാനം ഉണ്ട്. ബൈബിളിലാണെങ്കിലും സൗന്ദര്യത്തെ വല്ലാതെ പുകഴ്ത്തുന്ന രീതിയിൽ സ്ത്രീകളെ പരിചയപ്പെടുത്തുന്നുണ്ട്. അതിനാലാവാം സ്ത്രീകൾ സൗന്ദര്യത്തിനു വേണ്ടി പരക്കം പായുന്നത്. 'ആന്തരിക സൗന്ദര്യം' എന്ന പ്രയോഗം പോലും വാക്കുകളിൽ മാത്രം ഒതുങ്ങുന്നത്. പ്രായമേറിവരുന്തോറും ജീവിതത്തിന്റെ ഗതിവിഗതികൾ മനസ്സിലാക്കി വരുമ്പോഴും ജനം പറയും 'അഴകുള്ളചക്കയിൽ ചുളയില്ലെന്ന്.' നമ്മളെക്കാൾ ഏറെ ജീവിതം അനുഭവസ്ഥരാക്കിയവരാണ് അവർ. എന്നാലും സ്ത്രീ അവൾ അലയുകയാണ് എന്നിൽ ജരാനരകൾ ബാധിച്ചുവോ? അവൾ ആശങ്കയിലാണ്.

**ചിലവൃദ്ധരുണ്ട്, ലബനോനിലെ ദേവദാരുപോലെ മനോഹരമാണവർ. പ്രായമേറുന്തോറും അഴകും നൻമയും വർദ്ധിക്കുന്നു. തങ്ങളുടെ ഇളം തലമുറയോട് സംസാരിക്കുമ്പോൾ അവർ തന്നെതന്നെ മറന്ന് ആഹ്ലാദിക്കുന്നു.** അതിന് നാം സമയം കണ്ടെത്തുമ്പോൾ ഒറ്റപ്പെടലിന്റെ വേദനകൾ മറന്ന് അവർ കർമ്മനിരതരാകുന്നു. എന്നിലെ സ്ത്രീയോ, സ്ത്രീജൻമം നൽകിയ കുട്ടികളോ അതിനവസരം നൽകുന്നില്ല. എന്നിലെ സ്ത്രീ ഭാര്യയായി, അമ്മയായി, അമ്മൂമ്മയായി. എന്റെ ഇഷ്ടങ്ങളും ആഗ്രഹങ്ങളും അവസരത്തിനൊത്ത് മാറി മാറി വരുന്നു. എന്നിൽ ഇച്ഛകളെക്കാൾ മുൻ തൂക്കം ഇച്ഛാഭംഗങ്ങളായി.

ഞാൻ 'എന്റെ കുടുംബം' എന്ന ചിന്തയിലേയ്ക്ക് എന്റെ സ്വത്വം സടകുടഞ്ഞ് എഴുന്നേൽക്കുന്നു. ഉള്ളതു മുഴുവൻ 'എന്റെ ഭർത്താവും കുട്ടികളും മാത്രമായി അനുഭവിക്കണം' എന്ന ചിന്തയിലേയ്ക്ക് എത്തുമ്പോൾ ഞാൻ അറിയാതെ ആദ്യമാതാവായ ഹൗവായുടെ സ്വാർഥരൂപം എന്നിലേയ്ക്ക് ആവാഹിക്കുകയാണോ? നമ്മുടെ മാതാപിതാക്കളോ അടുത്തബന്ധുക്കളോ മരിക്കുമ്പോൾ നമ്മുടെ കുട്ടികൾക്ക് സമാസമയങ്ങളിൽ ആഹാരം കൊടുക്കുവാൻ നാം കാണിക്കുന്ന വ്യഗ്രത നമ്മൾ മരിക്കുമ്പോഴും നമ്മുടെ കുട്ടികൾ അനുവർത്തിക്കുന്നതിൽ എന്ത് തെറ്റ്? ദുഃഖവെള്ളിയാഴ്ച ദിവസം ആദിമസഭമുതൽ ഇന്നോളം ദുഃഖം ആചരിച്ച് പ്രതീകാത്മകമായ കബറടക്കശുശ്രൂഷ കഴിഞ്ഞ ശേഷമേ നാം 'പട്ടിണി കഞ്ഞി കുടിക്കൂ എന്നത് ശ്രദ്ധേയമാണ്.

വിശ്വാസവും അൽപ്പം വൈകാരികതയും കടപ്പാടുകളും കടമകളും , അതല്ലേ ആന്ത്യന്തികമായ ബന്ധങ്ങളുടെ നിലനിൽപ്പും കെട്ടുറപ്പും?. ഇങ്ങനെ നമ്മുടെ അസ്ഥിത്വം തന്നെ മറക്കുമ്പോൾ വൃദ്ധൻമാർ മാത്രം ഒതുങ്ങുന്ന വീടുകളും വൃദ്ധസദനങ്ങളും സമൂഹത്തിന്റെ ഭാഗമാകുന്നു. ചിലസന്ദർഭങ്ങളിൽ മനുഷ്യ സഹജമായ ജരാനരകളെ നാം മയിൽപ്പീലി വർണ്ണങ്ങളാക്കുന്നത് കൗതുകമുളവാക്കുന്നു.

പുരുഷൻമാരും ഒരുവേള തന്റെ വാർദ്ധക്യത്തെ ഭയക്കുകയാണോ? എന്തൊരു പ്രഹേളിക. അപ്പോൾ സ്ത്രീയും പുരുഷനും ഒരു പോലെ അലയുകയല്ലേ? കാലത്തിന്റെ ഗതിവിഗതികളെ എതിർത്തു തോൽപ്പിക്കാൻ നോക്കുന്ന മനുഷ്യൻ പ്രകൃതിയെ തോൽപ്പിക്കാൻ കാലത്തെ അതിജീവിക്കാൻ ഇവിടെ സ്ത്രിയും പുരുഷനും വിരണ്ടോടുകയാണ്. എവിടേയ്ക്ക്? എപ്പോഴോ ഓടിത്തളർന്ന് ഇനി അൽപ്പം വിശ്രമിക്കാം എന്നവസ്ഥയിൽ, രോഗാതുരരായിതീരുന്നവരും ഒറ്റപ്പെട്ടുപോകുന്നവരും ഒട്ടും കുറവല്ല. 'ഒറ്റപ്പെട്ടു' എന്ന തിരിച്ചറിവ്, 'തളർന്നു പോകുന്നു'



എന്ന അവസ്ഥ കാലം വീണ്ടും നമ്മെ പുതിയ പുതിയ വേഷങ്ങൾ കെട്ടിയാടിക്കുകയാണ്. കാലവും ലോകത്തിന്റെ നിർദയത്വവും നമ്മെ തളർത്തുന്നു. സമൂഹത്തിന്റെ അലങ്കാരമാകേണ്ട വൃദ്ധജനങ്ങൾ സമൂഹത്തിന്റെ ഭാരമാകുന്നു. മറ്റാർക്കും കടന്നു ചെല്ലുവാൻ കഴിയാത്ത സ്വന്തം ഹൃദയത്തിലേയ്ക്ക് ഞാനും നിങ്ങളും ഇറങ്ങി ചെല്ലു. നാം അറിയാതെ നമ്മിൽ ഉയരുന്ന ദീർഘനിശ്വാസങ്ങൾ , ഞാൻ എന്തായിരുന്നു? എന്തിനുവേണ്ടി? ഇനിയെങ്ങോട്ട്?

ആകാശനടനം ചെയ്യുന്ന സ്ത്രീകളെക്കുറിച്ചുള്ള ഉന്നതമായസംസ്കാരം റ്റിബറ്റൻ ജനതയിൽ ഉണ്ട്. ബാലരമ എന്ന കുട്ടികളുടെ പുസ്തകം നമ്മെ പരിചയപ്പെടുത്തിയ ഡാകിനി എന്ന കഥാപാത്രത്തെ ഓർക്കുന്നുവോ? എത്ര രസകരമാണവർ! വാർദ്ധക്യത്തിന്റെ പടി വാതുക്കൽ എത്തി നിൽക്കുന്നവർക്ക് പുതിയ അനുഭവത്തിലേയ്ക്ക് എത്താം. സമൂഹത്തിനും പ്രത്യേകിച്ചും സ്ത്രീകൾക്കും തെളിഞ്ഞ കാഴ്ചപ്പാടുകൾ നൽകുന്ന ഇത്തരം ആകാശ നർത്തകികൾ. മത്സ്യത്തിനെ ജലത്തിലേയ്ക്കെന്നപോലെ അവരെ അവരുടെ ലോകത്തിലേയ്ക്ക് വിടുക. പ്രസരിപ്പും നിത്യയൗവ്വനവും അവരിൽ അന്തർലീനമായിരിക്കുന്നത് ശരീരമായല്ല മനസ്സിന്റെ സർഗാത്മകതയുമായാണ് ബന്ധമുള്ളത്. ആ ഉറവയെ ഒന്നു തൊട്ടുണർത്തുകയേ വേണ്ടു. ഏതു ദുരിതകാലത്തും അവർ പ്രസന്നരായിരിക്കും. നൂറാമത്തെ വയസ്സിൽ ഞാൻ ഒരു വിസ്മയമായിരിക്കും എന്ന് സ്വപ്നം കാണുവാൻ നമുക്ക് ഊർജ്ജം ഉണ്ടെങ്കിൽ പ്രായത്തേയും ഒറ്റപ്പെടലുകളെയും ക്രിയാത്മകമായി നേരിടാം. കാണാം. ആസ്വദിയ്ക്കാം 'ലോക മായയെ. കാലത്തെസ്നേഹിക്കാം. പ്രത്യാശയോടെ ജീവിച്ച് കാലികതയെ അതിജീവിക്കാം. നമുക്ക് ഒരുമിച്ച് പറയാം **'നൂറാമത്തെ വയസ്സിൽ ഞാനും ഒരു വിസ്മയമായി രിക്കും'**. ■

അ|നു|സ്മ|ര|ണം

# സാത്ത്വികനായ ഡോ. എൻ.ജെ. തോമസ് റമ്പാച്ചൻ

■ കെ. വി. മാമ്മൻ, കോട്ടയ്ക്കൽ




**എൻ.ജെ. തോമസ് റമ്പാൻ (95)**
സെ. സ്റ്റീഫൻസ് കോളജ് റിട്ട. പ്രിൻസിപ്പലും, മലങ്കരസഭ മാസിക മുൻ ചീഫ് എഡിറ്ററും, മൗണ്ട് താബോർ ദയറാംഗവുമായ മാവേലിക്കര നടക്കാവു പിടികയിൽ ഡോ. എൻ. ജെ. തോമസ് റമ്പാൻ (95) നിര്യാതനായി. സംസ്ക്കാരം 26-ന് സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവായുടെയും മറ്റ് മെത്രാപ്പോലീത്തന്മാരുടെയും, വൈദികരുടെയും കാർമികത്വത്തിൽ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ നടത്തി.

അനുപമവും അന്യൂനവും ബഹുതലസ്പർശിയുമായ മനുഷ്യ സേവന പ്രവർത്തനങ്ങൾ മൂലം മലങ്കരസഭയിലെ ഏറ്റവും വലിയ സന്യാസ സമൂഹമായിത്തീർന്നിരിക്കുന്ന പത്തനാപുരം താബോർ ദയറായുടെ നെടുംതൂണുകളിൽ ഒന്നായ വെരി. റവ. ഡോ. എൻ. ജെ. തോമസ് റമ്പാച്ചന്റെ നിര്യാണം ദയറാ പ്രസ്ഥാനത്തിൽ നികത്താനാവാത്ത വിടവാണ് സൃഷ്ടിച്ചിരിക്കുന്നത്. ഒൻപതര ദശാബ്ദത്തെ സുദീർഘവും ഫലദായകവുമായ ജീവിതത്തിനിടയിൽ ഒരു തികഞ്ഞ സന്യാസിവര്യൻ, മികച്ച വിദ്യാഭ്യാസ പ്രവർത്തകൻ, ആത്മാർത്ഥത നിറഞ്ഞ അജപാലകൻ, മലങ്കര സഭയുടെ മുഖപത്രമായ 'മലങ്കരസഭ'യുടെ മുഖ്യ പത്രാധിപർ, പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഓഫീസ് സെക്രട്ടറി, ഉത്തമനായ ഗ്രന്ഥകർത്താവ് മുതലായ നിലകളിൽ റമ്പാച്ചൻ ചെയ്ത സാഗര സമാനമായ സേവനങ്ങളുടെ വില നിർണ്ണയിക്കുക പ്രയാസമാണ്.

കല്ലടയാർ അരഞ്ഞാണം കണക്കെ ചുറ്റി ഒഴുകുന്നതും മാലോകർ അറിയാതെ ലോകാരംഭം മുതൽ കിടന്നതുമായ കാട്ടു പത്തനാപുരം എന്ന രമ്യ ഭൂവിഭാഗത്തെ, താബോർ ദയറ, അനുബന്ധ വിദ്യാലയ സമുച്ചയം, കോൺവെന്റ് മുതലായവ മൂലം ഒരു പുത്തൻപുരമാക്കി മാറ്റുന്നതിനുവേണ്ടി അവിടെയുള്ളവർക്കു ഭൗതിക-ആത്മീയ രംഗങ്ങളിൽ ചിത്തപ്രകാശം നൽകിയ ഭാഗ്യസ്മരണാർഹനായ തോമ്മാ മാർ ദീവന്നാസിയോസ് തിരുമേനി അനുഷ്ഠിച്ച സാഹസിക പ്രവർത്തനങ്ങളിൽ അദ്ദേഹത്തിന്റെ ഒരു ബലിഷ്ഠകരമായിത്തീർന്ന വ്യക്തിയാണു തോമസ് റമ്പാൻ. ആരോഗ്യപൂർണ്ണവും സമുന്നതവും അതിധന്യവും ആയ ലളിത സുന്ദരമായ മാതൃകാ ജീവിതം നയിച്ച ശേഷമാണു റമ്പാച്ചൻ അക്കര കടന്നിരിക്കുന്നത്. അതുകൊണ്ടു ഇക്കരയിൽ ഇരിക്കുന്ന നമുക്കു സ്വാഭാവികമായും വലിയ ദുഃഖത്തിനും സങ്കടത്തിനും വകയില്ല എന്നാണ് എന്റെ ചിന്ത. പരിഭവം ഇല്ലാത്ത, എല്ലാവരുടെയും സുഹൃത്തും മാർഗ്ഗദർശിയും ആയിരുന്നു തോമസ് റമ്പാച്ചൻ.

1939-ൽ മാവേലിക്കര പുതിയകാവു പള്ളിയിൽ വച്ചു സി. എം. തോമസ് റമ്പാച്ചന്റ (പിന്നീട് തോമ്മാ മാർ ദീവന്നാസിയോസ്) ദയറാ ജീവിത സംബന്ധമായ പ്രസംഗം കേട്ടു പത്തനാപുരം ദയറായിൽ ചെന്ന ശേഷം ഒന്നും തിരിഞ്ഞു നോക്കാതെ ദയറായുടെ ഭാഗമായിത്തീർന്നു. കൂടാതെ വിദ്യാഭ്യാസ മേഖലയിലും സഭാ പരമായ വിവിധ സേവനസരണികളിലും മുഴുകിയ അദ്ദേഹം, ദൈവത്തിന്റെ പ്രവൃത്തികളെ ജനങ്ങളെ അറിയിക്കുകയും യഹോവയുടെ മുഖത്തെ ഇടതടവില്ലാതെ അന്വേഷിക്കുകയും കാപട്യത്തോടു മുഖം തിരിഞ്ഞു നിൽക്കുകയും ചെയ്ത 'റമ്പാന്മാരുടെ റമ്പാനായിരുന്നു' എന്ന് സാക്ഷ്യപ്പെടുത്താൻ അദ്ദേഹവുമായി 40 വർഷം അടുത്തിടപെട്ടിട്ടുള്ള എനിക്കു മറ്റാരുടെയും സാക്ഷ്യപത്രം ആവശ്യമില്ല.

'മലങ്കരസഭ'യുടെ മുഖ്യപത്രാധിപരെന്ന നിലയിൽ റമ്പാച്ചൻ ചെയ്ത സേവനത്തിനിടയിൽ അദ്ദേഹത്തിന്റെ പേരും മുഖവും പ്രശസ്തിയും ഒന്നും മാസികയിൽ പ്രതിഫലിപ്പിക്കരുതെന്നു അദ്ദേഹത്തിനു പ്രത്യേക നിഷ്ഠതന്നെ ഉണ്ടായിരുന്നു.

ശിഷ്യസഹസ്രങ്ങളെ സൃഷ്ടിച്ചു പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജ് പ്രിൻസിപ്പൽ സ്ഥാനത്തുനിന്നു 1976-ൽ റിട്ടയർ ചെയ്ത ശേഷമാണു സഭയുടെ പൊതു സേവന രംഗങ്ങളിൽ കൂടുതൽ പ്രശോഭിക്കാൻ സാധിച്ചത്. ബ്രഹ്മവാർ മിഷനിൽ 18 വർഷത്തെ പ്രവർത്തനവും ദേവലോകത്തെ ഏഴു വർഷത്തെ ജീവിതവും ശ്രദ്ധേയമാണ്. കോളജിൽ വിദ്യാർത്ഥികളുടെ പഠനത്തോടൊപ്പം സ്വഭാവരൂപവത്കരണത്തിലും അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നതായി ശിഷ്യപ്രമുഖർ സാക്ഷിക്കുന്നു. ദയറായുടെ നിയമങ്ങൾ അണുവിട തെറ്റിക്കാതെ പാലിച്ചു ബ്രദേഴ്സിനു മാതൃകകാട്ടിക്കൊടുക്കുകയും ദയറായുടെ വളർച്ചയ്ക്കുവേണ്ടി ജീവിതം സമർപ്പിക്കുകയും ചെയ്ത സാത്ത്വികനായിരുന്നു തോമസ് റമ്പാച്ചൻ.

പത്തിലധികം ഗ്രന്ഥങ്ങൾ രചിച്ച തോമസ് റമ്പാച്ചൻ സഭയ്ക്കും ദയറായ്ക്കും ചെയ്ത ഏറ്റവും വലിയ സേവനം ദയറായുടെ ചരിത്രം (താബോർ ദയറ) നാലഞ്ചു വർഷം കൊണ്ടു തയ്യാറാക്കി രണ്ടു വർഷം മുമ്പ് ദയറായിൽ വച്ചു





പ്രകാശനം ചെയ്തതാണ്. നവതിക ഴിഞ്ഞ ദിദിമോസ് ബാവായുടെയും തന്റെയും മരണത്തിനു മുമ്പ് ഈ ദയ റാചരിത്രം ഇറക്കണമെന്ന നിർബന്ധം റമ്പാച്ചനുണ്ടായിരുന്നു. അദ്ദേഹ ത്തിനു മാത്രമേ ഈ ചരിത്രം തയ്യാ റാക്കാൻ കഴിയുകയുള്ളു എന്നസത്യം ചരിത്ര ഗ്രന്ഥത്തിന്റെ എഡിറ്ററായ ഞാൻ പലവുരുപറഞ്ഞിട്ടുള്ള കാര്യം റമ്പാച്ചൻ മുഖവുരയിൽ അനുസ്മരി ച്ചിട്ടുണ്ട്.

അദ്ദേഹത്തിന്റെ ശവസംസ്ക്കാര ചടങ്ങിൽ പങ്കെടുക്കാനും കോളജിൽ റമ്പാച്ചന്റെയും മലയാള മനോരമയിൽ എന്റെയും ശിഷ്യപ്രമുഖനായ ഡോ. പോൾ മണലിനും എനിക്കും അനു ശോചന പ്രസംഗം ചെയ്യാനും സംഗ തിയായത് ദൈവനിയോഗം മാത്രം.

ലോകത്തിലെ മനുഷ്യജീവിതം വാടക വീട്ടിലെ താമസത്തിനു തുല്യ മാണല്ലോ. നല്ല മരിച്ചു പ്രത്യാശയോടെ സ്വന്തം വീടായ സ്വർഗ്ഗത്തിലേക്കു പോകുന്നു. തന്നിമിത്തം ദുഃഖം ആവ ശ്യമില്ല.

അതുകൊണ്ടാണ് കവി ഇങ്ങനെ പാടുന്നത്:

> വാടകവീടുവെടിഞ്ഞു തൻ
> സ്വന്തമാം മേടപൂകാൻ മടി
> ആർക്കു തോന്നും.

റമ്പാച്ചൻ സ്വർഗ്ഗീയ മേടയിൽ കഴി യുന്നതായി ഞാൻ ഭാവന ചെയ്യുന്നു. ഭാവനയല്ല, വസ്തുതയാണ്. ■



അഹമ്മദാബാദിൽ നടന്ന ബാഹ്യകേരള വൈദികസംഘം ഭദ്രാസന സമ്മേളനത്തിൽ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ പ്രസംഗിക്കുന്നു. ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഡോ. യൂഹാ നോൻ മാർ ദീയസ്ക്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമിത്ര യോസ്, യാക്കോബ് മാർ ഏലിയാസ് എന്നീ മെത്രാപ്പോലീത്തന്മാർ സമീപം.

### Favours Received



Deepu Thomas John



Mary Ninan



Kunjamma Mathew Mezhuveli Poomthuruthil Canavil



ഒരു വിശ്വാസി

# Bible Questions Answered

BIBLE QUIZ

ഫാ. ഗീവർഗ്ഗീസ് മേക്കാട്ട്

## സ്ലീബാ പെരുന്നാൾ

### ചോദ്യങ്ങൾ

1. "നാം നമ്മുടെ കാവലിനും രക്ഷക്കും വേണ്ടി മശിഹായുടെ കുരിശു മരണത്തിൽ സങ്കേതപെടണം..." ഈ ഉത്ബോധനം ആരുടേത്, ഏതു ഗ്രന്ഥത്തിൽ പരാമർശിക്കുന്നു?
2. നമ്മുടെ പഴയ മനുഷ്യൻ ക്രിസ്തുവിനോടുകൂടി ക്രൂശിക്കപ്പെടേണ്ടത് എന്തിനു വേണ്ടി?
3. ആർക്ക് എതിരെയുള്ള യുദ്ധത്തിലാണ് കുസ്ന്തന്തീനോസ് ചക്രവർത്തി 'കുരിശ്' അടയാളമായി സ്വീകരിച്ച് വിജയം നേടിയത്?
4. എന്തിന്റെ സ്മരണയ്ക്കായി സ്ലീബാ പെരുനാൾ കൊണ്ടാടുന്നു?
5. സ്ലീബാ ദാസ സമൂഹം ആരംഭിച്ചത് ആര്, എന്ന് ?
6. കൊയ്ത്തു കാലമായതിനാൽ സ്ലീബാ പെരുനാളിനെ ചില പ്രദേശങ്ങളിൽ വിശേഷിപ്പിക്കുന്ന മറ്റൊരു പേര്?
7. 'വെട്ടിക്കൽ കുരിശ്' കൂദാശ ചെയ്തത് ആര്, ഏതു വർഷം?
8. ക്രൂശിന്റെ വചനം രക്ഷിക്കപ്പെടുന്നവർക്ക് എന്താണ്?
9. 'നിങ്ങൾ മരത്തിൽ തൂക്കികൊന്ന യേശുവിനെ നമ്മുടെ പിതാക്കന്മാരുടെ ദൈവം ഉയർപ്പിച്ചു'. ഈ പ്രസ്ഥാവന ആര്, ആരോട്?
10. ക്രിസ്തു ക്രൂശിൽ ജയോത്സവം കൊണ്ടാടിയത് എങ്ങനെ?
11. സെന്റ് തോമസ് കുരിശിലെ മൂന്നു പടികൾ എന്തിനെ പ്രതിനിധാനം ചെയ്യുന്നു?
12. കുരിശ് നിമിത്തം ഉപദ്രവം ഏൽപ്പാൻ സാധ്യതയുള്ളത് ആർക്ക്?
13. കുരിശ് യുദ്ധങ്ങൾ എത്ര, ആരംഭിച്ച കാലഘട്ടം ഏത്?
14. കർത്താവിനെ നാം ക്രൂശിക്കുന്നത് എപ്പോൾ?
15. 'ക്രിസ്തു ക്രൂശിലെ മരണത്താൽ' എന്തു ചെയ്തു എന്നാണ് ഗലാത്യാ ലേഖനത്തിൽ പൗലോസ്ശ്ലീഹാ പറഞ്ഞിരിക്കുന്നത്?
16. കർത്താവിന്റെ ക്രൂശിൽ നാം എന്തുചെയ്യണം?
17. 'സമ സൃഷ്ടങ്ങൾക്കുവേണ്ടി തങ്ങളെ തന്നെ ബലി കഴിക്കുന്നതാണ് സാക്ഷാൽ കുരിശ്'. ഏത് മലങ്കര മെത്രാപ്പോലീത്തായുടേതാണ് ഈ വാക്കുകൾ?
18. കുരിശിന്റെ മുൻകുറിയായി ഭൂമിയിൽ നിന്ന് സ്വർഗ്ഗത്തോളം എത്തുന്നതായി പഴയനിയമത്തിൽ കാണുന്ന ദർശനം ഏത്?
19. മരണത്തിൻ മേലുള്ള വിജയത്തിന്റെ അടയാളമായി കുരിശിനെ കണക്കാക്കുന്നതുകൊണ്ടാണ് .........കുരിശിൻമേൽ അണിയിക്കുന്നത്?
20. 1972 ൽ മാർത്തോമാ ശ്ലീഹായുടെ 19-ാം ചരമ ശദാബ്ദി അനുസ്മരിച്ചുകൊണ്ട് ഇൻഡ്യാ ഗവൺമെന്റ് പുറത്തിറക്കിയ സ്റ്റാമ്പിൽ മുദ്രണം ചെയ്തിരിക്കുന്നതെന്ത്?

ഉത്തരങ്ങൾ ഒക്ടോബർ 10-നകം അയയ്ക്കണം. വിലാസം-
ഫാ. ഗീവർഗ്ഗീസ് മേക്കാട്ട്, ഓർത്തഡോക്സ് സ്റ്റുഡന്റ് സെന്റർ
A.K.G. സെന്ററിന് എതിർവശം, പാളയം, തിരുവനന്തപുരം - 1
ഫോൺ: 09496800217, 0471 2477604, frsaji@yahoo.in

**വിജയികൾക്ക് പ്രത്യേകമായ സമ്മാനങ്ങൾ**



## ശതാഭിഷേക നിറവിൽ....

21-ാം പേജിൽ നിന്നു തുടർച്ച...

ഭവനം അതിനു സഹായകമായി. പി. സി.അലക്സാണ്ടറിന്റെ പേരിലുള്ള അഖിലകേരള ബാലജനസഖ്യം പ്രസംഗമത്സരം മാവേലിക്കരയിൽ വച്ച് നടക്കുമ്പോൾ മനോരമയുടെ അതിഥിയും ആതിഥേയനുമാണ് വിലനിലത്ത് മത്തായി കത്തനാർ. കേരള സമൂഹത്തിലെ അതിപ്രശസ്തർ വിലനിലത്ത് മത്തായി കത്തനാരുടെയും അന്നമ്മ കൊച്ചമ്മയുടെയും ഊഷ്മളസ്വീകരണത്തിനു പാത്രീഭൂതരായിട്ടുണ്ട്. സുഭിക്ഷമായ അന്നം നൽകുന്ന അന്നമ്മ കൊച്ചമ്മ എന്നാണ് പ്രമുഖർ പ്രകീർത്തിച്ചത്.

കൊടുത്തുമടുക്കാത്ത ഇത്തരത്തിലൊരു കത്തനാരെ മലങ്കരസഭ വളരെക്കുറച്ചുമാത്രമെ കണ്ടിട്ടുള്ളു. തനിക്കുള്ളതെല്ലാം മറ്റുള്ളവർക്കായി നൽകുന്നതിലാണ് അദ്ദേഹത്തിനു താല്പര്യം. ക്രിസ്മസ് കാലത്ത് മധുരവാക്കും കേക്കുമായി സാന്താക്ലോസിനെപ്പോലെ ക്രൈസ്തവന്റെയും അക്രൈസ്തവന്റെയും ഭവനങ്ങളിലെത്തുന്നു.

തന്റെ കാലശേഷവും തനിക്ക് മറ്റുള്ളവരെ സഹായിക്കാൻ കഴിയണം. ഈ ചിന്തയിൽനിന്നാണ് ഫാ.വി.എം. മത്തായി ഫൗണ്ടേഷനു രൂപം നൽകിയത്. അമ്പതുലക്ഷം രൂപയാണ് ജീവകാരുണ്യപ്രവർത്തനത്തിനായി സ്ഥിരം നിക്ഷേപമാക്കിയിരിക്കുന്നത്. ഒരു കോടിരൂപയാക്കി വർദ്ധിപ്പിക്കുക എന്നതാണ് ലക്ഷ്യം. അഗതികൾക്കും രോഗികൾക്കും ആലംബഹീനർക്കും ഇതിലൂടെ സഹായം നൽകും. എന്നതാണ് ഫൗണ്ടേഷൻ ലക്ഷ്യമാക്കുന്നത്. ലഭിച്ചതൊന്നും തനിക്കും തന്റെ ബന്ധുമിത്രാദികൾക്കും മാത്രമുള്ളതല്ലെന്നും; കൊടുത്തതത്രയും പോരാ എന്നുള്ളതുമാണ് വിലനിലത്തു മത്തായി കത്തനാരുടെ ജീവിതസന്ദേശം.

കഴിഞ്ഞ കാൽനൂറ്റാണ്ടുകാലമായി വിലനിലത്തു മത്തായി കത്തനാർ പാതിരാകഴിയുമ്പോൾ തനിച്ച് പരുമല കബറിനെ ലക്ഷ്യമാക്കി നടക്കുന്നു. സഭയും സമൂഹവും ഉറങ്ങുമ്പോൾ, സഭയ്ക്കും സമൂഹത്തിനും വേണ്ടി ഉറക്കംവിട്ട് പരുമല കബറിലേക്ക് നടക്കുന്ന വിലനിലത്ത് മത്തായി കത്തനാർ വ്യത്യസ്തനാണ്. ഈ ശക്തിയാണ് പല നേട്ടങ്ങളും കൈവരിക്കുന്നതിന് ഇദ്ദേഹത്തെ പ്രാപ്തനാക്കുന്നത്. എൺപത്തിനാലു പിന്നിട്ട വിലനിലത്ത് മത്തായി കത്തനാരെ കർമ്മനിരതനാക്കുന്നതും പരുമലപരിശുദ്ധന്റെ അനുഗ്രഹമാണ്. ■

വേദശാസ്ത്രം

# ശവസംസ്ക്കാരം

# കബറടക്കലോ ദഹിപ്പിക്കലോ...

■ ഫാ. ഡോ. കെ. എം. ജോർജ്ജ്

ക്രിസ്ത്യാനികൾ മൃതദേഹം മണ്ണിൽ സംസ്കരിക്കുകയാണ് പതിവ്. ഹിന്ദുക്കൾ ചെയ്യുന്നതുപോലെ ജഡം ദഹിപ്പിക്കുന്നത് ക്രിസ്തീയസഭകളിൽ സ്വീകാര്യമാണോ എന്ന് പലരും ചോദിക്കാറുണ്ട്. ആധുനിക നഗരവൽക്കരണം വിദേശത്തേക്ക് കുടിയേറ്റം തുടങ്ങിയവയുടെ ഫലമായി ഉണ്ടായ. ഇത് താരതമ്യേന പുതിയ ചോദ്യമാണ് ഇത്. ഇതിനുത്തരം കിട്ടണമെങ്കിൽ രണ്ടു രീതികളുടെയും പശ്ചാത്തലം അൽപ്പം അറിഞ്ഞിരിക്കേണ്ടതുണ്ട്.

1. ലോകത്തിലെ പുരാതനസംസ്കാരങ്ങളെടുത്താൽ ബാബിലോണിയക്കാരും ഗ്രീക്കുകാരും റോമാക്കാരും ഇന്ത്യാക്കാരും ചൈനാക്കാരുമൊക്കെ രണ്ടു രീതികളും അവലംബിച്ചിരുന്നതായി കാണാം. ചില കാലങ്ങളിൽ ചില സ്ഥലങ്ങളിൽ ഏതെങ്കിലുമൊന്നിനു പ്രാമുഖ്യം കൈവരുന്നു. ഉദാഹരണമായി യൂറോപ്യൻ സംസ്കാരത്തിൽ മണ്ണിൽ സംസ്കരിക്കലും ഇന്ത്യയിൽ ദഹിപ്പിക്കലും മേൽക്കൈ നേടി. ശവശരീരം മണ്ണിൽ കുഴിച്ചിടുകയോ ദഹിപ്പിക്കുകയോ ചെയ്യാതെ, "മൗനഗോപുരത്തിനു" (tower of silence) മുകളിൽ വച്ച് കഴുകന്മാർക്ക് ഭക്ഷണമാക്കുന്ന രീതി പുരാതന പേർഷ്യൻ (Zoroastrian) മതത്തിലുണ്ട്. ഇന്ത്യയിലെ പാർസികൾ അതാണ് പരമ്പരാഗതമായി പിന്തുടരുന്നത്. വ്യക്തികളുടെ താല്പര്യമനുസരിച്ച് ദഹിപ്പിക്കുകയോ കുഴിച്ചിടുകയോ ചെയ്യുന്നവരും അക്കൂട്ടത്തിലുണ്ട്.

കടൽയാത്രയ്ക്കിടയിൽ മരിക്കുന്നവരെ ഏതുമതക്കാരാണെങ്കിലും കടലിൽ എറിഞ്ഞുകളയുന്ന രീതിയുണ്ട്. ശീതീകരണ സംവിധാനം ഇല്ലാതിരുന്ന മുൻകാലങ്ങളിൽ, ആഴ്ചകളോ മാസങ്ങളോ നീണ്ടുനിൽക്കുന്ന കടൽയാത്രയിൽ മൃതശരീരം കപ്പലിൽ സൂക്ഷിക്കുക സാദ്ധ്യമല്ലല്ലോ.

ക്രിസ്തീയ പാരമ്പര്യം :

മരിച്ചവരെ മണ്ണിൽ സംസ്കരിക്കുന്ന യഹൂദ പാരമ്പര്യമാണ് ക്രിസ്തീയ സഭ . പിന്തുടരുന്നത്. യേശുക്രിസ്തുവിനെ യഹൂദരീതിയനുസരിച്ച് അരിമഥ്യാക്കാരൻ യൗസേഫും നിക്കോദിമോസും ചേർന്ന് കല്ലറയിൽ സംസ്കരിച്ചു. ഇസ്ലാം ഉൾപ്പടെയുള്ള സെമിറ്റിക് പാരമ്പര്യം മരിച്ചവരെ കബറടക്കുകയാണ്. മറ്റൊരു തരത്തിലുള്ള അന്ത്യകർമ്മം അവരുടെ ചിന്തയിൽ വന്നിട്ടേയില്ല. അതുകൊണ്ട് ഇതു സംബന്ധിച്ച് ഗൗരവമായ വാദപ്രതിവാദങ്ങളോ കാനോൻ നിയമങ്ങളോ സഭയുടെ ആദിമ നൂറ്റാണ്ടുകളിൽ ഉണ്ടായതായി അറിവില്ല.

മണ്ണിൽ കുഴിച്ചിടുന്ന രീതിയിൽ നിന്നാണ് അതിന് ചില വേദശാസ്ത്ര വ്യാഖ്യാനങ്ങൾ സഭയിൽ ഉരുത്തിരിഞ്ഞത്. ആദമിനെ മണ്ണിൽനിന്ന് സൃഷ്ടിച്ച ദൈവം അരുളിച്ചെയ്യുന്നതായി ഉല്പത്തി പുസ്തകത്തിൽ പറയുന്നു " നീ മണ്ണാകുന്നു. മണ്ണിലേക്കു തന്നെ തിരികെ ചേരും."(ഉല്പത്തി 3:19). ശവസംസ്കാര ശുശ്രൂഷയിൽ ഈ വാക്യം സഭ ഉപയോഗിക്കുന്നു. മൃതശരീരം മണ്ണിൽ കുഴിച്ചിട്ട് അത് ദ്രവിച്ച് 'മണ്ണ് മണ്ണിനോട്' ചേരുമ്പോൾ ഈ ദൈവവചനം



പൂർത്തീകരിക്കപ്പെടുകയാണ്. അതുകൊണ്ടാണ് ശരീരം മണ്ണിൽ മറവ് ചെയ്യുന്നത് എന്നാണ് ഒരു വാദം. അതോടൊപ്പം പുനരുത്ഥാന വാദവുമുണ്ട്. അന്ത്യനാളിൽ എല്ലാവരും ന്യായവിധിക്കായി ഉയിർത്തെഴുന്നേൽക്കും. അതുകൊണ്ട് ഉയിർപ്പിന്റെ പ്രത്യാശയിൽ, മൃതശരീരങ്ങൾ "വീണ്ടും നവീകരിക്കപ്പെടുന്ന" അവസ്ഥയെ മുൻകൂട്ടികണ്ട്, ഏറ്റവും ആദരവോടും ശ്രദ്ധയോടുംകൂടി ശവശരീരം മണ്ണിൽ നിക്ഷേപിക്കുന്നു. ഇത് ആക്ഷരികമായി എടുക്കുന്നവർ ധാരാളമുണ്ട് ക്രിസ്തീയ ശവസംസ്കാരവും പുനരുത്ഥാനവും വ്യാഖ്യാനിക്കുമ്പോൾ ഭൂമിയിൽ നാം ചെടിയുടെ വിത്ത് കുഴിച്ചിടുന്നതും അതിൽ പുതിയ ജീവൻ പൊട്ടിമുളയ്ക്കുന്നതും ഏറ്റവും അനുയോജ്യമായ ഉപമാലങ്കാരമാണ്. അതാണ് പൗലോസ് അപ്പോസ്തോലൻ ഉപയോഗിക്കുന്നത് (1 കൊരി. 15:36 -42). എന്നാൽ വി. പൗലോസ് ഒരിക്കലും ആക്ഷരികമായി പുനരുത്ഥാനത്തെ വ്യാഖ്യാനിക്കുന്നില്ല. അദ്ദേഹം വ്യക്തമായി പറയുന്നു, നാം കുഴിച്ചിടുകയും മണ്ണിൽ ദ്രവിച്ചുപോവുകയും ചെയ്യുന്ന വിത്തിൽനിന്ന് മുളച്ചുവരുന്ന ചെടിക്ക് വിത്തുമായിയാതൊരു വിധത്തിലുള്ള സാമ്യവും ഇല്ലെന്ന്. "നീ വിതയ്ക്കുന്നത് ചത്തില്ല എങ്കിൽ ജീവിക്കുന്നില്ല. നീ വിതയ്ക്കുന്നതോ ഉണ്ടാകുവാനുള്ള ശരീരമല്ല".

ഇത് നമുക്കനുഭവത്തിലുള്ള കാര്യമാണ്. നാം കുഴിച്ചിടുന്ന പയർവിത്ത് അഴുകിപ്പോകുമ്പോൾ അതിൽ നിന്നുണ്ടാകുന്ന പയർച്ചെടി തീർത്തും വ്യത്യസ്തമായ രൂപഭാവങ്ങൾ കൈക്കൊള്ളുന്നു. അതുകൊണ്ട്,

നമ്മുടെ ശരീരങ്ങളും ഉയിർക്കുമ്പോൾ അവ ഇപ്പോൾ കാണുന്ന ഇന്ദ്രിയങ്ങളും അവയവങ്ങളും രൂപവുമായിട്ടല്ല വരാൻ പോകുന്നത്. ഇപ്പോൾ സ്ഥൂലമായി കാണപ്പെടുന്നതെല്ലാം സൂക്ഷ്മ ഭാവങ്ങളിലായിരിക്കും ഉയിർത്തെഴുന്നേൽക്കുന്നത്. ഇത് നമുക്കിപ്പോൾ വിഭാവനം ചെയ്യാനാവുകയില്ല. നമ്മുടെ ശരീരത്തിന്റെയും മറ്റെല്ലാ ഭൗതിക വസ്തുക്കളുടെയും രാസഘടന മാറ്റുകയോ തീർത്തും ചെറുതായി മുറിക്കുകയോ ചെയ്താൽപ്പോലും അവയുടെ രൂപഭാവങ്ങൾ മാറുമെന്ന് നമുക്കറിയാം. ന്യൂക്ലിയർ ടെക്നോളജിയിലും നാനോ ടെക്നോളജിയിലും നാമിത് വ്യക്തമായി അറിയുന്നുണ്ട്. ("അവയവദാനവും പുനരുത്ഥാനവും" എന്ന ലേഖനത്തിൽ ഇക്കാര്യങ്ങൾ ചർച്ചചെയ്യുന്നുണ്ട്. *മലങ്കരസഭാ മാസിക ഏപ്രിൽ 2014*).

മണ്ണിൽ കുഴിച്ചിടുന്ന മൃതശരീരത്തെ നാം കുഴിച്ചു വയ്ക്കുന്ന വിത്തിനോട് ഉപമിക്കുന്നത് ഉചിതമായ ചിന്തയാണ്. "വിത്തുകൾപോൽ മണ്ണിലമർന്ന മൃതരോടു" കരുണ ചെയ്യണമേ എന്ന് നാം ശ്ഹീമാ നമസ്ക്കാരത്തിൽ ചൊല്ലുന്നു. എങ്കിലും അത് ആലങ്കാരികമാണെന്നും, അതിനപ്പുറം ആക്ഷരികമായി അതെടുക്കരുതെന്നും പൗലോസ് ശ്ലീഹാ മുതലുള്ള വലിയ ഗുരുക്കന്മാർ പഠിപ്പിക്കുന്നു.

ഹൈന്ദവപാരമ്പര്യം

ക്രിസ്തീയതയിൽ നിന്ന് വളരെ വിഭിന്നമാണ് ഇക്കാര്യത്തിൽ ഹൈന്ദവ ധാരണ. മരണത്തോടുകൂടി എല്ലാം അവസാനിക്കുന്നില്ല എന്ന അടിസ്ഥാനതത്വത്തിൽ ക്രൈസ്തവ-ഹൈന്ദവ പാരമ്പര്യങ്ങൾ യോജിക്കുന്നു. എന്നാൽ മരണശേഷം നിലനിൽക്കുന്ന ജീവന്റെ സൂക്ഷ്മഭാവങ്ങളെക്കുറിച്ചും ശരീരത്തിന്റെ ഭാവിയെ സംബന്ധിച്ചുമുള്ള സങ്കൽപ്പങ്ങളിലാണ് വ്യത്യാസം. ഒരാളടെ മരണസമയത്ത് ഒരു കിളി അതിന്റെ കിളിക്കൂട്ടിൽനിന്ന് സ്വതന്ത്രമാകുന്നതുപോലെ ആത്മാവ് ശരീരമാകുന്ന പഞ്ജരത്തിൽ നിന്ന് മോചിപ്പിക്കപ്പെടുന്നു എന്നാണ് ഒരു ഉപമ. കിളി പോയാൽ പിന്നെ കിളിക്കൂടിന് അർത്ഥമൊന്നുമില്ലല്ലോ. മറ്റൊരു പ്രസിദ്ധമായ ഉപമാലങ്കാരത്തിൽ, മുഷിഞ്ഞ വസ്ത്രം പോലെയാണ് നമുക്ക് ശരീരം. ധരിക്കുന്ന വസ്ത്രം മുഷിയുമ്പോൾ നാം അത് മാറ്റി പുതിയ വസ്ത്രമണിയുന്നു. ഇതുപോലെ ജീവാത്മാവ്, ഒരാളുടെ മരണസമയത്ത് അതിന്റെ ശരീരമാകുന്ന ജീർണ്ണ വസ്ത്രം മാറ്റി പുതിയ ശരീരം ധരിക്കുന്നു. ഇവ രണ്ടും ജനപ്രിയ ഉദാഹരണങ്ങളായി ഇന്ത്യയിൽ മിക്കവർക്കും പരിചിതമാണ്. ആത്മാവ് ഉപേക്ഷിച്ച ശരീരം പിന്നെ പഞ്ചഭൂതങ്ങളിലേക്ക് പിൻ മടങ്ങുകയാണ്. ഏതിൽ നിന്നൊക്കെയാണോ ശരീരം സൃഷ്ടിക്കപ്പെട്ടത് ആ മണ്ണ്, വെള്ളം, വായു, അഗ്നി, ആകാശം എന്നീ പഞ്ചഭൂതങ്ങളിൽ അത് ലയിച്ചു ചേരുന്നു. ഈ ലയന പ്രക്രിയക്ക് ഏറ്റവും അനുയോജ്യമായത് ശരീരത്തെ അഗ്നിക്ക് നൽകുകയാണ്. ഒരു പിടി ചാരമായി ശരീരം മാറുകയും അത് നദിയിലോ സമുദ്രത്തിലോ ഒഴുക്കി ജീവാത്മാവു പരമാത്മാവിൽ വിലയം പ്രാപിക്കുന്നതിനെ ഭംഗ്യന്തരേണ സൂചിപ്പിക്കുകയും ചെയ്യുന്നു.

ഭാരതത്തിൽ മനുഷ്യായിസ്സിലെ ഷോഡശ സംസ്കാരങ്ങൾ എന്ന പതിനാറ് അനുഷ്ഠാനങ്ങളിൽ അവസാനത്തേതാണ് അന്ത്യേഷ്ടി എന്ന ശവസംസ്കാരം. ഈ ഭാരതീയ ഹൈന്ദവാചാരത്തിന്റെ അടിസ്ഥാനത്തിൽ ഉദാത്തമായ ചില ആധ്യാത്മിക ചിന്തകൾ ഉരുത്തിരിഞ്ഞിട്ടുണ്ട്. ചിലത് ഓർക്കാം :

**ഒന്നാമതായി,** ശരീരം അഗ്നിയിൽ സമർപ്പിക്കുന്നത് ഒരു യാഗമാണ്. അത് ഒരുതരം ദഹനബലിയാണ്. ശരീരംകൊണ്ട് പല പാപങ്ങളും പരേതാത്മാവു ചെയ്തിരിക്കാം. അതിന് പാപപരിഹാര ബലിയായി ശരീര ദഹനത്തെ കരുതുന്നവരുണ്ട്.

**രണ്ടാമതായി,** സന്യാസിമാരെയും കൊച്ചുകുട്ടികളെയും ദഹിപ്പിക്കാതെ മണ്ണിൽ സംസ്കരിക്കുന്നതാണ് പാരമ്പര്യം. കാരണം അവർ ശരീരത്തോടുള്ള ആസക്തിയും ബന്ധവും ഉപേക്ഷിച്ചവരോ, ശരീരം കൊണ്ട് പാപം ചെയ്യാത്തവരോ ആണ്.

**മൂന്നാമതായി,** പഞ്ചഭൂതങ്ങളിൽ നിന്ന് ഉരുത്തിരിഞ്ഞതാണ് മനുഷ്യശരീരവും മറ്റെല്ലാ ശരീരങ്ങളും ഭൗതീക വസ്തുക്കളും. അതുകൊണ്ട് ഒരളവിൽ മനുഷ്യശരീരം പഞ്ചഭൂതങ്ങളുടെ ഒരു പ്രത്യേക സംഘാതം എന്ന

നിലയിൽ മാത്രം കരുതിയാൽ മതി. ഈ പ്രത്യേക നാമരൂപമൊഴിച്ചാൽ മറ്റ് ഭൗതീക ശരീരങ്ങളുമായി

അതിന് വ്യത്യാസം ഇല്ല. എല്ലാം ഒന്നുതന്നെ. ഭൗതീക തലത്തിൽ



ദഹിപ്പിക്കുന്നില്ല, മണ്ണിൽ അടക്കുകയാണ് ഹൈന്ദവ പാരമ്പര്യം എന്നു സൂചിപ്പിച്ചല്ലോ. സവിശേഷമായ വിശുദ്ധിയും സാത്വികസ്വഭാവവുമുള്ളവരെ അഗ്നിശോധയ്ക്ക് വിധേയരാക്കേണ്ടതില്ല എന്ന ചിന്ത ഇവിടെ പ്രസക്തമാണ്. അവരുടെ ശരീരം മണ്ണിൽ അടക്കുകയും അത് ദ്രവത്വത്തിന് വിധേയമാകുകയും ചെയ്യുന്നുണ്ടെങ്കിലും ഉടനടി ഭസ്മമാക്കേണ്ടതില്ല എന്നായിരിക്കും ധാരണ.

ഏകത്വവും സമത്വവും എല്ലാറ്റിനെയും സംഘടിപ്പിക്കാൻ കാരണമായ പഞ്ചഭൂതങ്ങളോടാണ് നാം ആദരവ് കാണിക്കേണ്ടത്. അതിലേക്കാണല്ലോ

### ഭൗതികമായ സകലവും ലയിക്കുന്നത്.

മേൽ സൂചിപ്പിച്ച ക്രൈസ്തവ, ഹൈന്ദവ പാരമ്പര്യങ്ങളുടെ അടിസ്ഥാനത്തിൽ, ചില കാര്യങ്ങൾ നമുക്ക് പുതുതായി വ്യാഖ്യാനിക്കാവുന്നതാണ്. ഇവ രണ്ടും തമ്മിൽ ചില സമാനതകൾ കണ്ടെത്താം.

1. 'മണ്ണ് മണ്ണിലേക്ക് മടങ്ങണം' എന്ന് യഹൂദ-ക്രൈസ്തവ ബൈബിളിലെ ഉൽപ്പത്തി പുസ്തകത്തിൽ പറയുന്നതിന്റെ വികസിത രൂപം ആകാമല്ലോ പഞ്ചഭൂതങ്ങളിലേക്കുള്ള മടക്കം. അഞ്ച് അടിസ്ഥാനഘടകങ്ങളിൽ ഒന്നു മാത്രമാണ് മണ്ണ്. അല്ലെങ്കിൽ അഞ്ചിനെയും പ്രതിനിധീകരിക്കുന്ന ഒരു പ്രതീകമാണ് മണ്ണ് അതുകൊണ്ട് മണ്ണിലേക്ക് മടങ്ങുന്നതും പഞ്ചഭൂതങ്ങളിലേക്ക് മടങ്ങുന്നതും വാസ്തവത്തിൽ ഒരേ അർത്ഥമാണ് സൂചിപ്പിക്കുന്നത്. രണ്ട് സംസ്കാരങ്ങളിൽ ഉരുത്തിരിഞ്ഞ രണ്ട് സങ്കൽപ്പനങ്ങളാണെങ്കിലും അവ രണ്ടും സൂചിപ്പിക്കുന്നത് ഒന്ന് തന്നെ.

2. അന്ത്യന്യായവിധിയെക്കുറിച്ചുള്ള യഹൂദ-ക്രിസ്തീയ സങ്കൽപ്പത്തിൽ ദഹിപ്പിക്കുന്ന അഗ്നിയുടെ ചിത്രമുണ്ട്. (മത്തായി 3:12) മനുഷ്യനെ ഒരഗ്നിശോധനയിലൂടെ കടത്തിവിട്ടാണ് നന്മയും തിന്മയും തമ്മിൽ അഥവാ ഉൺമയും ഇല്ലായ്മയും തമ്മിൽ വേർതിരിക്കുന്നത്. അസത്യമായതും തിന്മയായതും കത്തിച്ചാമ്പലാകും. സത്തായത് മാത്രം നിലനിൽക്കും. പൗലോസ് ശ്ലീഹായും ഈ ചിത്രം ഉപയോഗിക്കുന്നു. (1 കൊരി 3:13-15) സർവ്വത്തെയും ദൈവത്തിന്റെ ന്യായവിധിയാകുന്ന അഗ്നിക്ക് സമർപ്പിക്കുകയും, തിന്മയെ പൂർണ്ണമായി ഇല്ലാതാക്കി, നന്മയുടെ പൂർണ്ണതയിൽ സൃഷ്ടിയെ എത്തിക്കുകയും ചെയ്യുന്നു. ഹൈന്ദവപാരമ്പര്യത്തിലെ ദഹിപ്പിക്കൽ ഏതാണ്ട് സമാനമായ ഒരർത്ഥം സംവഹിക്കുന്നുണ്ടെന്ന് സൂചിപ്പിച്ചല്ലോ. ആക്ഷരീകതയിലേക്ക് കടക്കാതെ, പ്രതീകശേഷി കണക്കിലെടുത്താൽ ഈ രണ്ടു പാരമ്പര്യങ്ങളെയും സമാനമായി കാണാം.

3. ചില വിശുദ്ധ വ്യക്തികളുടെ ശരീരം മരിച്ച് അടക്കിയാലും ദ്രവിച്ചുപോകുന്നില്ല എന്ന വിശ്വാസം പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലും പാശ്ചാത്യ കത്തോലിക്കാ സഭയിലുമുണ്ട്. ഓർത്തഡോക്സ് സഭകൾക്ക് ഇത് ഔദ്യോഗിക വിശ്വാസപ്രമാണമൊന്നുമല്ല. ചില സ്ഥലങ്ങളിലെ ഭക്തി പാരമ്പര്യം (pious tradition) എന്നേയുള്ളൂ. അങ്ങനെയുള്ള അപൂർവ്വ ശരീരങ്ങൾ ചിലസ്ഥലങ്ങളിൽ പൊതുവണക്കത്തിന് വയ്ക്കാറുണ്ട്. (ഇതുവെച്ചുകൊണ്ട്, സമീപകാലത്ത് മരിച്ചുപോയ ആരുടെയെങ്കിലും മൃതശരീരങ്ങൾ കുഴിച്ചെടുക്കാനും തിരുശേഷിപ്പ് ആക്കി വണങ്ങാനും അത്ഭുതം സൃഷ്ടിക്കാനുമൊക്കെ ആരെങ്കിലും ശ്രമിച്ചാൽ അത് രാഷ്ട്രീയവും സാമ്പത്തികവുമായ പരിഗണനകൊണ്ടാണ് ഭക്തികൊണ്ടല്ല എന്നു കരുതിയാൽ മതി). പക്ഷേ, എത്രയൊക്കെ വിശുദ്ധി നേടിയാലും മണ്ണിൽ നിന്ന് സൃഷ്ടിക്കപ്പെട്ട മനുഷ്യൻ മരണം മൂലം മണ്ണിലേക്ക് മടങ്ങണം എന്നതുതന്നെയാണ് ക്രിസ്തീയ സഭയുടെ വിശ്വാസം. ആരും അതിന് അതീതരല്ല.

സന്യാസിമാരുടെയും കൊച്ചുകുട്ടികളുടെയും ശരീരം

ഓർത്തഡോക്സ് പാരമ്പര്യത്തിൽ കുട്ടികളുടെ പ്രത്യേക ശവസംസ്കാര ശുശ്രൂഷയിൽ പാപത്തെക്കുറിച്ചു പരാമർശനമില്ല ലോകത്തിന്റെ കളങ്കം തീണ്ടാത്തവരാണ് അവർ എന്നാണ് പറയുക. വിശുദ്ധന്മാർ ഏതെങ്കിലും പാപം ചെയ്തിട്ടുണ്ടെങ്കിലും അവരുടെ അനുതാപജീവിതവും, ലോകമോഹങ്ങളിൽ നിന്നുള്ള വിരക്തിയും ക്രിസ്താനുരൂപ്യവും മൂലം സാത്വികഭാവം പ്രാപിച്ചവരാണ്. അതുകൊണ്ട് അവരുടെ ശരീരവും തിരുശേഷിപ്പികളും സവിശേഷമായ ആദരവിന് പാത്രമാക്കുന്നു.

### നിഗമനങ്ങൾ

1. ക്രിസ്ത്യാനികളുടെ ശവസംസ്കാരരീതി പുരാതനമായ യഹൂദ പാരമ്പര്യത്തിൽ നിന്ന് പകർന്ന് ലഭിച്ചതാണ്. ഏതെങ്കിലും പുരാതന സുന്നഹദോസോ ഗുരുക്കന്മാരോ, മൃതശരീരം ദഹിപ്പിക്കരുത് എന്ന് നിയമമായി പറയുന്നില്ല. പക്ഷേ ദീർഘകാലമായ ചില പാരമ്പര്യങ്ങൾ എഴുതപ്പെട്ട നിയമങ്ങൾക്ക് തുല്യമായി കരുതുന്ന രീതിയുണ്ട് ( ഉദാ. കൈസര്യയിലെ ബസേലിയോസിന്റെ 87-ാം കാനോൻ) അങ്ങനെയുള്ള പൊതു തത്വങ്ങളുടെ അടിസ്ഥാനത്തിൽ, സാധാരണസാഹചര്യങ്ങൾ അനുകൂലമെങ്കിൽ, മൃതശരീരം മണ്ണിൽത്തന്നെ അടക്കണം എന്നു പറയാം. പ്രത്യേക സാഹചര്യങ്ങളിൽ (വിദേശത്തുനിന്ന് മൃതദേഹംകൊണ്ടു വരാനുള്ള പ്രയാസം, അവിടെ സെമിത്തേരിയിൽ അടക്കുന്നതിന് ചെലവ് താങ്ങാനുള്ള കഴിവില്ലായ്മ തുടങ്ങിയവ) മൃതശരീരം ദഹിപ്പിക്കാൻ സഭാധികാരികളോടു അനുവാദം ചോദിക്കുകയും അങ്ങനെയുള്ള അപേക്ഷകളെ

## ഒക്ടോബർ 5

# സെമിനാരി ദിനം

**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സഭ ഒക്ടോബർ അഞ്ച് സെമിനാരി ദിനമായി ആചരിക്കണമെന്ന് പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പള്ളികൾക്കയച്ച കൽപ്പനയിൽ പ്രസ്താവിച്ചു. സഭയിലെ പള്ളികളിൽ അന്ന് സെമിനാരികൾക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുകയും സെമിനാരി ദിന കവർ പിരിവ് വിജയിപ്പിക്കുകയും ചെയ്യണമെന്ന് പള്ളികൾക്കയച്ച കല്പനയിൽ പ. ബാവാ ആഹ്വാനം ചെയ്തു.





## കസേരകൾ വിൽപ്പനയ്ക്ക്



പരുമല സെമിനാരി ഓഡിറ്റോറിയത്തിൽ ഉപയോഗിച്ചുകൊണ്ടിരുന്ന കസേരകൾ 150 രൂപയ്ക്ക് വിൽപ്പനയ്ക്ക്.

ആവശ്യമുള്ളവർ സെമിനാരി ഓഫീസിലോ, താഴെപ്പറയുന്ന ഫോൺ നമ്പരിലോ ബന്ധപ്പെടേണ്ടതാണ്.

മാനേജർ

**കൂടുതൽ വിവരങ്ങൾക്ക്**

മൊബൈൽ: 8281033720, ഫോൺ: 0479 { 2312202, 2312328 }

## കരുണാലയം – ആശ്വാസ ഭവൻ

**കുന്നംകുളം:** കാണിപ്പയ്യൂർ സെന്റ് മേരീ മാഗ്ഡലിൻ കോൺവെന്റിന്റെ കീഴിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങളാണ് കരുണാലയവും ആശ്വാസഭവനും. കരുമാലയത്തിൽ ബുദ്ധിമാന്ദ്യമുള്ളവരും വികലാംഗരുമായ സ്ത്രീകളെ പാർപ്പിക്കുന്നു. 60 വയസ്സിനുമുകളിൽ പ്രായമുള്ള നിരാലംബരും നിരാശ്രയരുമായ സ്ത്രീകളെ ഉപാധികളോടെ പാർപ്പിക്കുന്ന സ്ഥാപനമാണ് ആശ്വാസഭവൻ.

Contact No: 04885-222960

29–ാം ചരമ വാർഷികം, 02-9-1985

1–ാം ചരമ വാർഷികം, 04-08-2013



ഒ.പി.ചാക്കോ

**പകലോമറ്റം ഒലേപ്പുറത്ത്**
**ബാബു വില്ല**

By Sorrowing Family

**ജേക്കബ് തോമസ് & മേഴ്സി തോമസ്**



മറിയാമ്മ ചാക്കോ

**17TH DEATH ANNIVERSARY, 22.02.2014**

**3RD DEATH ANNIVERSARY, 19-09-2014**



**MR. K.I. THOMAS**

**Kudathumuriyil**
**Mallappally**

*Inserted By:-*

Mr. Omman Panicker &
Mrs. Asha panicker
Dr. John Mathew & Mrs. Pinky John
Mr. Anil Thomas & Mrs. Sherin Thomas
Children and Relatives



**ALEYAMMA THOMAS**

സഹാനുഭൂതിയോടെ അവർക്ക് പരിഗണിക്കുകയും ചെയ്യാവുന്നതാണ്. അത്തരം സന്ദർഭങ്ങളിൽ ഭൗതീകാവശിഷ്ടമായി ഭസ്മം കൊണ്ടുവന്ന് സ്വന്തം പള്ളിയിലെ സെമിത്തേരിയിൽ അടക്കാൻ ആഗ്രഹിച്ചാൽ, അതും പരിഗണിക്കേണ്ടതാണ്.

2. പകർച്ചവ്യാധികൾ, യുദ്ധം, വലിയ അപകടങ്ങൾ എന്നിവ മൂലം വളരെയേറെ ശവശരീരങ്ങൾ മണ്ണിൽ ഒരേസമയം അടക്കേണ്ടതായി വന്നാൽ രോഗാണുക്കൾ പകരാനും മറ്റും സാധ്യത കൂടുതലാണ്. അങ്ങനെയുള്ള പ്രത്യേക സന്ദർഭങ്ങളിൽ ദഹിപ്പിക്കൽ പരിഗണിക്കാവുന്നതാണ്. ( എന്നാൽ ഗംഗാതീരത്തും മറ്റും ഇപ്പോഴും നമുക്കു കാണാം, മൃതശരീരങ്ങൾ വേണ്ടത്ര കത്തിപ്പോകാതിരിക്കുന്നതും മഴപെയ്ത് അതിന്റെ ചാരവും അവശിഷ്ടങ്ങളും നദിയിലേക്ക് ഒലിച്ചിറങ്ങുന്നതും. ആഫ്രിക്കയിലെ ചില ക്രിസ്തീയ പള്ളികളിൽ എയ്ഡ്സ് പോലെയുള്ള വ്യാധികൾ മൂലം ഓരോ ആഴ്ചയിലും നിരവധി ശരീരങ്ങൾ അടക്കേണ്ടതായി വന്നതും അവർ ദഹിപ്പിക്കാൻ പരിഗണിച്ചതും അത് സൃഷ്ടിച്ച പ്രായോഗിക പ്രശ്നങ്ങളും ഈ ലേഖകൻ നേരിട്ടറിഞ്ഞിട്ടുണ്ട്.)

3. ശവസംസ്കാര ശുശ്രൂഷയും ശവസംസ്കാരവും തമ്മിൽ ഒരു വ്യത്യാസം കൽപ്പിക്കുന്നത് നന്നായിരിക്കും. ശുശ്രൂഷകൾ എല്ലാം ഉചിതമായി നിർവ്വഹിക്കുന്നു. പിന്നെ ശരീരം മാന്യമായി മറവുചെയ്യാൻ  ഒന്നിലധികം ആദരണീയ മാർഗ്ഗങ്ങൾ ലഭ്യമാണെങ്കിൽ, അതിലൊന്നു സ്വീകരിക്കുന്നതിന് ബന്ധപ്പെട്ടവർക്ക് സ്വാതന്ത്ര്യം കൊടുക്കാവുന്നതാണ്. ഇതും പ്രത്യേക സാഹചര്യങ്ങളിൽ ചിന്തിക്കേണ്ടതാണ് (ഖുറാനിൽ കായേൻ ഹാബേലിനെ കൊല്ലുന്ന രംഗം പരാമർശിക്കുന്നു. കൊന്നു കഴിഞ്ഞപ്പോൾ, ഹാബേലിന്റെ മൃതശരീരം എന്തു ചെയ്യണമെന്ന് കായേനറിഞ്ഞു കൂടാ. ആദ്യത്തെ മരണമാണല്ലോ. അപ്പോഴതാ ഒരു കാക്ക ചുണ്ടുകൊണ്ട് മണ്ണ് ചികഞ്ഞു മാറ്റുന്നു. ചത്തുപോയ മറ്റൊരു കാക്കയെ സംസ്കരിക്കുകയാണ്. കായേന് അതൊരു പാഠമായി.

4. മുകളിൽപ്പറഞ്ഞതൊക്കെ, മാറിമാറി വരുന്ന സാഹചര്യങ്ങൾ സൃഷ്ടിക്കുന്ന സന്ദർഭത്തിന്റെ പശ്ചാത്തലത്തിലാണ്. ഇത് സംബന്ധിച്ച് ഗൗരവമായ ചർച്ചകൾ നടത്തുകയും അധികാരികൾ വേണ്ട മാർഗ്ഗനിർദ്ദേശം നൽകുകയും ചെയ്യേണ്ടതാണ്.  മാന്യമായും ബഹുമാനപൂർവ്വവും മനുഷ്യരുടെ മൃതദേഹങ്ങൾ സംസ്കരിക്കാനുള്ള ധാർമ്മിക ചുമതല ജീവിച്ചിരിക്കുന്നവർക്ക് ഉണ്ട് എന്നതും ആർക്കും വിസ്മരിക്കാനാവില്ല. ■



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമൃഗ് ദർശനം

**ഒ**രിക്കൽ നഗ്നനായ ഒരു സന്യാസിയോട് ആളുകൾ ചോദിച്ചു. "നിങ്ങൾ ഒരിക്കലും കുളിച്ചതായി ഞങ്ങൾ കണ്ടിട്ടില്ല"

അയാൾ പറഞ്ഞു "ഞാൻ ഒരിക്കലും കുളിച്ചിട്ടില്ല. കാരണം വസ്ത്രങ്ങളെല്ലാം അഴിച്ച് കരയിൽ വെച്ച് പുഴയിൽ ഇറങ്ങിക്കുളിച്ച് തിരിച്ച് വരുമ്പോഴേക്ക് ആരെങ്കിലും അതെല്ലാം മോഷ്ടിച്ചിട്ടുണ്ടാകും"

ചോദ്യം ചോദിച്ചവർ ഇങ്ങനെ പറഞ്ഞു. "പക്ഷെ നിങ്ങൾ നഗ്നനാണല്ലോ! വസ്ത്രങ്ങളെക്കുറിച്ച് നിങ്ങൾ എന്തിനാണ് വേവലാതിപ്പെടുന്നത്"

അയാൾ പറഞ്ഞു "ഞാൻ നഗ്നനാണ് എന്നത് വിശ്വസിക്കുന്നത് എനിക്ക് തീരെ ഇഷ്ടമല്ല. വശ്യമനോഹരമായ വസ്ത്രങ്ങൾ ഉണ്ടെന്ന് വിശ്വസിക്കാനാണ് എനിക്ക് ഏറെ ഇഷ്ടം. ഞാൻ നഗ്നനാണ്, എന്റെ നഗ്നതമറ്റുള്ളവർ കാണുന്നു, അവർ എന്നെ തിരിച്ചറിയുന്നു, എന്നെപ്പറ്റി അവർ ചിലത് വിചാരിക്കുന്നു, എന്നൊന്നും ചിന്തിക്കുന്നത് കൂടി എനിക്ക് ഇഷ്ടമില്ല. എനിക്ക് ഇല്ല എന്ന് നിങ്ങൾ പറയുന്ന വസ്ത്രങ്ങളെപ്പറ്റി മറ്റുള്ളവർ ആഭിമാനിക്കുന്നതിലും അതിനെപ്പറ്റി വ്യാഖ്യാനിക്കുന്നതിലും അഭിമാനം കൊള്ളുന്നതിലും ആണ് ഞാൻ നിലനിൽക്കുന്നത്".

നഗ്നനാക്കപ്പെടുക ഒരു സാങ്കേതിക പദം എന്നതിലുപരി ഒരു വ്യക്തിത്വത്തിന്റെ വെളിപ്പെടലാണ് വ്യക്തിത്വത്തിന്റെ വെളിപ്പെടലുകൾ സംഭവിക്കുമ്പോഴാണ് മറവുകൾക്കുവേണ്ടിയും ഒളിവുകൾക്കുവേണ്ടിയുമുള്ള വ്യഗ്രത കൂടുന്നത്.

ഞാൻ നഗ്നനാകകൊണ്ട് എനിക്ക് വെളിപ്പെടാൻ കഴിയുകയില്ല എന്നത് വല്ലാത്ത നൊമ്പരവും പാപബോധത്താലുള്ള ഒരു ആദ്ധ്യാത്മീക വിചാരവുമാണ്. നഗ്നത എത്ര അനാവൃതമാക്കപ്പെട്ടാലും വസ്ത്രമുണ്ടെന്ന് വിചാരിച്ച് വിഡ്ഢികളുടെ സ്വർഗ്ഗത്തിൽ രാജാവ് ചമഞ്ഞ് ജീവിക്കുന്നതിനേക്കാൾ അപകടം എന്തുണ്ട്? അനാവൃതമാക്കപ്പെടുന്നത് അഭിമാനവും ആഭിജാത്യവുമൊക്കെയായി വിചാരിച്ച് വിജ്രംഭണം കൊള്ളുന്ന ജാതികളെപ്പറ്റി നമുക്കെന്ത് ജൽപ്പനം ചെയ്യാൻ കഴിയും! വിവസ്ത്രമാക്കപ്പെടുന്നതിനെതിരെ പരം പൊരുളിനോട് അതിശക്തമായി പ്രാർത്ഥിച്ച്  ആ പ്രാർത്ഥന തന്നെ വസ്ത്രമാക്കി മാറ്റാൻ കഴിയുക. ആ പ്രാർത്ഥനയിൽ അവൾ ഒരിക്കലും വസ്ത്രാക്ഷേപിതയാവാതിരിക്കുക. ഊർന്നിറങ്ങുന്ന വസ്ത്രങ്ങളെക്കുറിച്ചു യാതൊരു വേവലാതിയുമില്ലാതെ ജീവിക്കുന്ന നമ്മൾക്ക് അങ്ങനെയൊരു ആദ്ധ്യാത്മീകതയെപ്പറ്റി ചിന്തിക്കാനാവുമോ? വസ്ത്രധാരണത്തിന് കൂടി ഒരാദ്ധ്യാത്മീകതയുണ്ടെന്ന് അവിടെയാണ് ഞാൻ ചിന്തിച്ച് തുടങ്ങിയത്: നഗ്നത നമ്മുടെ സ്വകാര്യതയാണ് എന്ന് ചിന്തിക്കാനുള്ള പാകം നമ്മുടെ മക്കൾക്ക് നഷ്ടപ്പെട്ടിരിക്കുന്നു. എന്ന് നമുക്ക്ആരോട് വിലപിക്കാനാവും? ഹൊ! നഗ്നത കണ്ട് നാം മടുത്തുപോകുകയാണ്. ലോകത്തിന് വസ്ത്രം തുന്നാൽ ഇവൻ ആര് എന്നൊക്കെ നിങ്ങൾ ചിന്തിക്കുന്നുണ്ടാകും. ഒരൽപ്പം പഞ്ഞിക്കെട്ട് കൊണ്ടും ഒരു ചർക്കയുടെ മുരളൽ ശബ്ദം കൊണ്ടും ഭാരതമക്കളുടെ നഗ്നത മാറ്റാനാകില്ലെങ്കിലും അത് നിത്യജീവിതത്തിന്റെ പ്രാർത്ഥനയായി സ്വീകരിച്ച മഹാത്മാഗാന്ധിയുടെ ചർക്കയുടെ മുരളൽ എന്റെ പേനതുമ്പിലേക്ക് വന്ന് നിറയുന്നതിൽ ഞാൻ അഭിമാനിക്കുന്നു.

"യഥാർത്ഥത്തിൽ സന്യാസി നഗ്നനാണ്. ഒന്നും തന്നോട് ബന്ധപ്പെടാൻ അനുവദിക്കാതെ ബുദ്ധിമാനായിരിക്കുന്നതിൽ എന്നാൽ അയാൾ അയാളുടെ നഗ്നതയെപ്പറ്റി ബോധമുള്ളവനുമാകണം. ലോകബന്ധത്തിൽ എവിടെയെല്ലാം താൻ നഗ്നനാക്കപ്പെടുമെന്നുള്ള വിവേകമുണ്ടാകുന്നതിൽ"

E-mail: fr.thirumangalam@gmail.com

# CATHOLICATE & M.D SCHOOLS

(CORPORATE MANAGEMENT)

DEVALOKAM, KOTTAYAM -04

Ph: 0481-2571485 Web:cmdschools.org

## WANTED

**Applications are invited from qualified candidates for appointment as Guest Teachers in the following subjects in Higher Secondary Schools under the Management of Catholicate & M.D Schools, Devalokam, Kottayam.**

### SUBJECTS

1. **English**
2. **Malayalam**
3. **Commerce**
4. **Computer Science**
5. **Economics**
6. **Botany**
7. **Zoology**
8. **Chemistry**
9. **Physics**
10. **Arabic**
11. **Mathematics**

**Application form can be had from the Management Office & web site** (cmdschools.org) **The last date for submission of the application will be 30-09-2014.**

**MANAGER.**

# CATHOLICATE & M.D SCHOOLS

(CORPORATE MANAGEMENT)

DEVALOKAM, KOTTAYAM -04

Ph: 0481-2571485 Web:cmdschools.org

## WANTED

**Applications are invited from qualified candidates for appointment as H.S.S.T (Economics) in Higher Secondary Schools under the Management of Catholicate & M.D Schools, Devalokam, Kottayam. Application form can be had from the Management Office & web site** (cmdschools.org). **Application may submit with DD for Rs. 300 in favour of Manager, Catholicate & M.D Schools, Devalokam. The last date for submission of application will be 30-09-2014.**



## പിൻവഴി

# ഒരു വേഷ വിചാരം...



**നാ**ലാൾ ചുമന്നുകൊണ്ടു വന്നതുപോലെയായിരുന്നു ദൈവാലയത്തിലേക്കുള്ള വധുവിന്റെ വരവ്. മണവാട്ടി വേഷം ചുമക്കാൻ നാല് തോഴിമാർ. ആശ്വാസമായി, ഏതായാലുംതുണിക്കൊരുകുറവുമില്ലല്ലൊ. എന്നാൽ വന്ന് നിന്നപ്പോഴാണ് ചുമന്ന്കൊണ്ടുവന്നത് ശരീരം മറയ്ക്കാനുള്ളതല്ലെന്നും ദേവാലയത്തിൽ നിലത്ത് വിരിച്ചിടുവാനുള്ളതാണെന്നും മനസ്സിലായത്.

"ഈ കുട്ടിയുടെ ശരീരത്തിലൊരുതുണിയിടൂ." പ്രധാനകാർമ്മികൻ വികാരിയോടാവശ്യപ്പെട്ടു. അഞ്ചപ്പം കൊണ്ടുവന്ന ബാലകൻ ശിഷ്യന്മാരുടെ രക്ഷകനായെങ്കിൽ 'ഷോൾ അണിഞ്ഞുനിന്ന ബാലിക' വികാരിയുടെ രക്ഷക്കെത്തി. ബാലികയുടെ ഷോൾ കടം വാങ്ങി വികാരി വധുവിന്റെ തോൾ മറച്ചു വിവാഹകൂദാശ പൂർത്തിയാക്കി.(ലേഖകൻ ദൃക്സാക്ഷി).

വിശ്വാസ സമൂഹത്തിലേക്ക് കണ്ണോടിച്ചു. എല്ലാവരുടേയും വേഷം ഏതാണ്ടതുപോലൊക്കെത്തന്നെ. വേഷം 'ശരീരം മറയ്ക്കാനോ' അതോ 'പ്രദർശിപ്പിക്കാനോ' എന്ന പുതിയോരു സംശയം ഉള്ളിൽ ഉരുത്തിരിഞ്ഞു. വേഷത്തിൽ പര്സ്പരം മൽസരിക്കുന്നതുപോലെ ഒന്നൊന്നിന് മെച്ചം. വാ തുറക്കാതിരിക്കാനും പരസ്പരം മൽസരിക്കുന്നതു പോലെ തോന്നി. ഒരുമണിക്കൂർ നീണ്ട നില്ക്കുന്ന ശുശ്രൂഷയിൽ ഒരു വ്യക്തി പോലും വാ തുറന്നില്ല.

ഗായകസംഘത്തിന് പണം കൊടുത്തിട്ട് ഞങ്ങൾ പാടണോ എന്നമട്ടിലുള്ള നില്പ്. ചിലരുടെ നില്പ്കണ്ടാൽ ഞാനീ നാട്ടുകാരനേയല്ല എന്നഭാവം.

ഭക്ഷണത്തിനിരുന്നപ്പോൾ "നിന്റെ വായ വിസ്താരത്തിൽ തുറക്ക ഞാൻ (കേറ്ററിംഗ്കാർ) അതിനെ നിറയ്ക്കും" എന്ന വേദഭാഗമാണ് ഓർമ്മ വന്നത്.

ഹോ.. വായ്ക്കെന്തൊരു വിസ്തൃതി. പള്ളിയിൽ വച്ച് ഇതിന്റെ നാലിലൊന്ന് തുറന്നിരുന്നെങ്കിൽ.....

വി.കുർബാനയിൽ ശരീരം പ്രദർശിപ്പിക്കാനുതകുന്ന വേഷവിധാനങ്ങളുമായി വിശുദ്ധകുർബാന സ്വീകരിക്കാൻ ഗായകസംഘം ഇടുന്നതാളത്തിനൊത്ത് പാദമൂന്നിവരുന്നതാണ് പുതിയട്രെന്റ്. ചിലരുടെ ഉടുപ്പ് കണ്ടാൽ തയ്യക്കാരൻ കൂട്ടിയടിക്കാൻ വി ട്ട് പോയതാണോ എന്ന് തോന്നും. സ്ലീവ് ലെസ്സും 'ലെഗ്ഗ് ഇന്നും' (ലെഗ്ഗ് എങ്ങനെ 'ഇൻ' ആയി എന്ന് മാത്രം ചോദിക്കരുത്).

ഷോൾ കണ്ടാൽ ആത്മഹത്യക്ക് കഴുത്തിൽ കുരുക്കിട്ടപോലെ. വിദേശത്താണെങ്കിൽ ചില ശുശ്രൂഷകരുടെ കുപ്പായത്തിന്റെ ബട്ടൺസ് പൊട്ടിച്ച് ടൈ പുറത്തേക്ക് ഉന്തിനില്കുന്നത് കാണാം. നെഞ്ചത്ത് ബൊക്കെ വച്ചതുപോലെ.

വേഷത്തിലെ വർണ്ണവൈവിധ്യങ്ങൾ... നിറങ്ങളിൽ നീരാടി ....(വേഷത്തിൽ കണ്ണുടക്കുന്നവരേ മാപ്പ്! നിങ്ങളുടെ കണ്ണ് 'ഇല്ല' 'ഇല്ല' എന്ന് ആയിരിക്കട്ടെ.

ഇവിടെ നാം പ്രതിനിധീകരിക്കുന്നത് ആരെയാണ് സ്വപാപത്തെയോർത്ത് ആരാധനാലയത്തിൽ അനുതാപത്തിന്റെ ആർത്തനാദം മുഴക്കുന്ന ചുങ്കക്കാരനെയോ..ആരാധനാസമൂഹത്തിൽ ഞാനാണ് കേമൻ എന്നഭാവത്തിൽ നില്കുന്ന പരീശനേയോ ?

വിശുദ്ധ ആരാധനകളിലും ശുശ്രൂഷകളിലും നാം ആരാധിക്കുന്നതാരെയാണ് എന്നതാണ് മറ്റൊരു സംശയം. ഉടുതുണിക്ക് മറുതുണിയില്ലാതെ കല്ലിടാവിൽ പിറന്ന് ദരിദ്ര വേഷത്തിൽ നമ്മുടെ ലോകത്ത് പാർത്ത ക്രിസ്തുവിനെത്തന്നെയോ.? സ്വർഗ്ഗീയസിംഹാസനം വെടിഞ്ഞ് ഭൂമിയിലേക്ക് താണിറങ്ങിവന്ന യേശുവിനേയോ? ആരാധനയിൽ സ്വയം ഉയർന്ന് ഉയർന്ന് നാം താണനിലത്തെ യേശുവിന് പ്രാപ്യമല്ലാത്ത അവസ്ഥയിലെത്തിനില്കുന്നു.

വേഷത്തിൽ മനുഷ്യനായ ദൈവവും വേഷത്തിൽ ദൈവമാകാൻ ശ്രമിക്കുന്ന മനുഷ്യനും ദൈവാലയത്തിൽ കണ്ടുമുട്ടുമോ.?

എങ്ങനെ കണ്ടുമുട്ടും രണ്ടും രണ്ട് വഴിക്കല്ലേ...വേഷങ്ങൾ മനുഷ്യനെ ഒരുവഴിക്കാക്കിയിരിക്കുന്നു. സ്വമഹത്വപ്രദർശനത്തിന്റെ (Selfie) ചുറ്റിക ഉപയോഗിച്ച് ഭക്തിപൂർണ്ണമായ ക്രിസ്തീയ ആരാധനയിൽ ആണി അടിക്കുകയാണ്. സ്വമഹത്വത്തിന്റെ ലാഭം ആരാധനയിലൂടെ കൊയ്തെടുക്കുന്ന 'കമ്പോളമായി' ദൈവാലയം മാറുന്നുവോ? യേശുചാട്ടവാറെടുക്കുന്നതുവരെ നാം കാത്തിരിക്കരുത്.

ക്രിസ്തു ഭാവത്തിൽ ലോകത്തിൽ ശ്രേഷ്ഠമായതിനെ ദൈവസന്നിധിയിൽ ചവറെന്ന് കാണുന്ന ക്രൈസ്തവ ദർശങ്ങളെയും ചവറ്റുകുട്ടയിലെറിഞ്ഞ് നാം ആരാധനയിൽ സംബന്ധിച്ചുകൊണ്ട് ആരാധനയിൽ അവശ്യം ഉണ്ടായിരിക്കേണ്ട 'വിനയമെന്ന തിരിനാളത്തെ' ഊതിക്കെടുത്തുകയാണ്.

"വലിപ്പവും ഭാവവും പള്ളി സംബന്ധമായ കാര്യങ്ങളിൽ ഒരിക്കലും വിചാരിക്കാതെ അവനവന്റെ താഴ്മയെ ശോഭിപ്പിച്ചും ദൈവത്തിൽ ആശ്രയിച്ചും ജീവിക്കുന്നവർ ഭാഗ്യവാന്മാർ. ദൈവം അവരെ അനുഗ്രഹിക്കട്ടെ"

(പരിശുദ്ധ പരുമലതിരുമേനി)

### പിൻമൊഴി:

1. വിവാഹ ശുശ്രൂഷകളിൽ മണവാട്ടിയുടെ വേഷവിധാനം മാന്യവും സൗന്ദര്യാത്മകവുമാകണം.
2. വിവാഹത്തിൽ മണവാട്ടിക്കൊപ്പമെത്തുന്ന 'ചെറുമണവാട്ടികൾക്കും' 'വേഷബോധം' അനുവാര്യമാണ്.
3. ആരാധനകളുടെ തനിമ തകർക്കുന്ന 'ആഘോഷങ്ങൾ' നിയന്ത്രിക്കപ്പെടണം.

**- ഫാ. ചെറിയാൻ റ്റി. ശാമുവേൽ, വഞ്ചിത്ര**

# പുതിയതായി പണികഴിപ്പിക്കുന്ന പാറത്തോട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സെൻററിന്റെ സഹായാഭ്യർത്ഥന

ഹൈറേഞ്ചിന്റെ കവാടമായ കാഞ്ഞിരപ്പള്ളിയ്ക്ക് അടുത്ത ഗ്രാമമായ പാറത്തോട്ടിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായി ഒരു ദേവാലയം എന്ന സ്വപ്നം സഫലമാവുകയാണ്. ചെറിയ ഇടവക, 90 ലക്ഷം രൂപ ചിലവ് വരുന്ന ദേവാലയ നിർമ്മാണത്തിന് ഏവരുടെയും പ്രാർത്ഥനാ പൂർണ്ണമായ സാമ്പത്തിക സഹായം പ്രതീക്ഷിക്കട്ടെ

## സ്ഥാപക വികാരി

80 ാം വയസ്സിലേക്ക് പ്രവേശിച്ചിരിക്കുന്ന ഞങ്ങളുടെ ജോസഫ് റമ്പാച്ചന്



പാറത്തോട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സെന്റർ ഇടവകാംഗങ്ങളുടെ ജൻമദിനാശംസകൾ

**SB A/c No:67262191419,**
**SBT Mundakayam**
**IFSC:SBTR0000133**

കൂടുതൽവിവരങ്ങൾക്ക്
**Vicar.Markose Markose**
**Ph: 8301865762**
www.stgeorgeorthodox-cc.in

**General Convenor**
**George K Joseph**
**Kannamthanam**
**9447035651**

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/September/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment



PRINTED AND PUBLISHED BY FR. DEEPU PHILIP, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, CHIEF EDITOR FR. JOHN THOMAS KARINGATTIL Rs. 15/-